# The Kerala Kaumudi

PUBLISHED EVERY SUNDAY

EDITOR-IN-CHIEF: C. V. KUNJURAMAN

*MARCH 14, 1937 - TRIVANDRUM - MEENAM 1, 1112*





*Vol. 28*
*No. 11*

"The acid test of the real civilization of any nation is measured by its Love for Liberty. When that Love fades, then Night falls on human Hope, and Progress refuses to take a forward step".

*ONE ANNA*

## ചിരിയും ചിന്തയും

ഭാര്യ—(ഭർത്താവിന്റെ ശകാരം സഹിക്കവയ്യാതായപ്പോൾ) ഭൂമി പരന്നല്ലേ കിടക്കുന്നത്. ഞാൻ എവിടെങ്കിലും പൊയ്ക്കൊള്ളാം.

ഭർത്താവ്—എടീ കഴുതേ, ഭൂമി ഉരുണ്ടതാണെടീ.

ഭാര്യ—എന്നെ അധികമൊന്നും 'ഉരുട്ടി'യാക്കേണ്ട. ഉരുണ്ടതല്ല കൂർത്തതായാലും ഞാൻ പോകും.

* * *

നാളികേരം മോഷ്ടിക്കാനായി തെങ്ങിൽ കയറിയ കള്ളൻ ഉടമസ്ഥൻ വരുന്നതുകണ്ട്, താഴോട്ടിറങ്ങി.

ഉടമസ്ഥൻ—നീ തെങ്ങിൽ കയറിയതെന്തിന്?

കള്ളൻ—അടിയൻ പുല്ലുപറിക്കാൻ കയറിയതാ.

ഉടമസ്ഥൻ—ഇപ്പോൾ തെങ്ങിലാണോടാ പുല്ല്.

കള്ളൻ—അതല്ലേ അടിയനിങ്ങിറങ്ങിക്കളഞ്ഞത്.

* * *

ചായക്കടക്കാരൻ—ചായകുടിച്ച ചക്രം തരണം.

ചായകുടിച്ചവൻ—ഇപ്പോഴില്ല; പിന്നെ തരാം.

ചായക്കടക്കാരൻ—തന്റെ അപ്പന്റെ വകയാണോ പിന്നെയെന്നുപറയാൻ.

ചായകുടിച്ചവൻ—ഞാൻ അമ്മയോടു ചോദിക്കട്ടെ.

* * *

ഒരു വക്കീൽ തന്റെ കക്ഷിയോട്—ഈ പറഞ്ഞതെല്ലാം തന്നെയാണോ കേസിന്റെ പരമാർത്ഥം?

കക്ഷി—അതേ, ഉള്ള സത്യം മാത്രമാണിത്.

വക്കീൽ—കേസിന്റെ ജയത്തിന് ഇതുകൊണ്ടുതന്നെ മതിയാകുമോ?

* * *

ഒരു എക്സൈസ്, ഉദ്യോഗസ്ഥൻ കള്ളുഷാപ്പുകാരനോട്—

എടോ, താൻ നല്ലകള്ളിൽ വെള്ളം ചേർത്തു അതിന്റെ ലഹരികുറയ്ക്കുന്നെന്നു പരാതിവന്നിരിക്കുന്നു.

കള്ളുഷാപ്പുകാരൻ—യജമാനനേ, ലഹരി കൂടുതലായാലുള്ള തകരാറോർത്തു ലഹരികുറയ്ക്കാൻവേണ്ടിതന്നെയാണ് ഞാൻവെള്ളംചേർത്തു വില്ക്കുന്നത്.

---

## ചിത്രപ്രശ്നം

### നമ്പർ 3

ശരിയായ ഉത്തരങ്ങൾക്കെല്ലാം സമ്മാനം

ചിത്രപ്രശ്നം

നമ്പർ 3



പേരും മേൽവിലാസവും

1. മുകളിൽ കാണുന്ന 25 ഖണ്ഡങ്ങളിലും 1 മുതൽ 25 വരെയുള്ള നമ്പർ ഇടണം. ഒരു നമ്പർ ഒന്നിലധികം പ്രാവശ്യം ഉപയോഗിക്കാൻ പാടില്ല. ഇടത്തുനിന്നു വലത്തോട്ടോ മുകളിൽനിന്നു കീഴോട്ടോ കോണോടുകോണോ എങ്ങനെ കൂട്ടിയാലും ആകെത്തുക 65 കിട്ടണം.

2. ഉത്തരങ്ങൾ മീനം 15-ാംനു-യ്ക്കു മുമ്പു കിട്ടിയിരിക്കണം. ആഫീസിൽ മുദ്രവെച്ചു സൂക്ഷിച്ചിരിക്കുന്നതുപോലെ അക്കത്തോടക്കം യോജിച്ചുവരുന്ന ഉത്തരത്തിന് 15 രൂപാവിലയ്ക്കുള്ള പുസ്തകങ്ങൾ സമ്മാനം നൽകുന്നതായിരിക്കും.

3. മുകളിൽ കുത്തുവരകൾകൊണ്ടു ചുററിയിരിക്കുന്ന കൗപ്പൺ വെട്ടിയെടുത്തു അയയ്ക്കുന്ന ഓരോ ഉത്തരത്തിനും 1ൾ ചക്രത്തിന് തിരുവിതാംകൂർ അഞ്ചൽ സ്ററാമ്പോ, അല്ലാത്തപക്ഷം ഒരണയ്ക്കു തപാൽസ്ററാമ്പോ അയച്ചുതരികയും, വെറും കടലാസിൽ മേൽ കാണുന്ന രീതിയിൽ വരച്ചുത്തരമയയ്ക്കുന്നവർ ഓരോ ഉത്തരത്തിനും മൂന്നുചക്രത്തിന് അഞ്ചൽ സ്ററാമ്പോ, രണ്ടണയ്ക്കു തപാൽസ്ററാമ്പോ അയച്ചിരിക്കുകയും വേണം.

4. ഒന്നിലധികം ഉത്തരങ്ങൾ ശരിയായി വരികയാണെങ്കിൽ അവയിൽ ഒന്നിന് നറുക്കിട്ടെടുത്തു സമ്മാനം നൽകുന്നതും ശരിയായ ഉത്തരംലഭിച്ച മററാളുകൾക്ക് 6 ണ വിലയുള്ള ഓരോ പുസ്തകം നൽകുന്നതുമായിരിക്കും. ശരിയായ ഉത്തരം ആർക്കും ലഭിച്ചില്ലെങ്കിൽ ഏററവും തെററുകുറഞ്ഞ ഉത്തരത്തിനു സമ്മാനം നൽകുന്നതാണ്. ഏററവും കൂടുതൽ ഉത്തരമയയ്ക്കുന്നവർക്ക് ഒരു രൂപ വിലയ്ക്കുള്ള പുസ്തകങ്ങൾ അയച്ചു കൊടുക്കപ്പെടും.

5. കവറിന്റെ പുറത്ത് "ചിത്രപ്രശ്നം നമ്പർ 3" എന്നു പ്രത്യേകം എഴുതിയിരിക്കണം.

6. ഉത്തരത്തിന്റെ കൂടെ യാതൊരു എഴുത്തും ഉണ്ടായിരുന്നുകൂടാ.

7. ഈ വ്യവസ്ഥകളിൽ ഏതെങ്കിലും ലംഘിച്ച് അയയ്ക്കുന്ന ഉത്തരങ്ങൾ അപ്പഴപ്പോൾ നശിപ്പിച്ചുകളയുന്നതാണ്.

8. മാനേജരുടെ തീരുമാനം അവസാന തീരുമാനമായിരിക്കും.

9. ഇതെപ്പററി യാതൊരു എഴുത്തുകുത്തും നടത്തുന്നതല്ല. ചിത്രപ്രശ്നഫലം മീനം 22-ാംനു-യിലെ കൗമുദിയിൽ പ്രസിദ്ധംചെയ്യുന്നതാണ്.

മാനേജർ

കേരളകൌമുദി "ചിത്രപ്രശ്നം",

പേട്ട, തിരുവനന്തപുരം




# കേരളകൗമുദി

| പുസ്തകം 28 | 1937 മാർച്ച് 14 | തിരുവനന്തപുരം | 1112 മീനം 1 | ലക്കം 11 |
|---|---|---|---|---|

# എസ്. എൻ. ഡി. പി. പാർലിമെൻററി ബോർഡും ചില ആക്ഷേപങ്ങളും

ചുമതല മറന്ന് കൃതഘ്നത കാണിച്ചു തുടങ്ങിയിരിക്കുന്നവരുടെ ദുഷിച്ച പ്രചരണവേലയിൽ സമുദായം അകപ്പെടരുത്

(സി. വി. കുഞ്ഞുരാമൻ)



നിയമസഭാതിരഞ്ഞെടുപ്പ് രാഷ്ട്രീയപ്രബുദ്ധത ജനങ്ങളിൽ വർദ്ധിപ്പിക്കുവാൻ വളരെ നല്ല ഒരു ഏർപ്പാടാണ്. എന്നാൽ അതിനുവേണ്ടിവരുന്ന വമ്പിച്ച ചിലവുകളുടെ ദുർഭരത്വം ആലോചിച്ചാൽ ഗവണ്മെൻറിൻെറ നോമിനേഷൻമൂലം നിയമസഭാമെമ്പർമാരാകുന്നവരെ മഹാഭാഗ്യവാന്മാർ എന്നു തന്നെ പറയണം. ഈ ഭാഗ്യത്തെ ജനങ്ങൾ മനഃപൂർവ്വമായി നിരസിക്കുന്നത് അപ്രകാരം മെമ്പർമാരാക്കപ്പെടുന്നവരെക്കൊണ്ട് ജനങ്ങൾക്കു സാധാരണയായി വലിയ ഉപകാരമൊന്നും ഉണ്ടാകുന്നില്ലെന്നും അവർ എല്ലായ്പോഴും ഗവമ്മെൻറിനെ പിൻതാങ്ങിക്കൊണ്ടു നില്ക്കുകയേ ഉള്ളു എന്നും ഭയപ്പെട്ടിട്ടാകുന്നു. നോമിനേററഡ് മെമ്പർമാർ ഗവമ്മെൻറിനെ എല്ലായ്പോഴും പിന്താങ്ങിക്കൊണ്ടു നില്ക്കണമെന്നു നിയമമോ, അവരും ഗവമ്മെൻറും തമ്മിൽ അങ്ങനെ ഒരു കരാറോ ഇല്ല. എങ്കിലും ഇല്ലാത്ത ഒരു നിബന്ധനയും കരാറും ഉള്ളതുപോലെയാണ് അവർ പ്രായേണ പ്രവർത്തിച്ചുവരാറുള്ളത്. തിരഞ്ഞെടുക്കപ്പെടുന്ന മെമ്പർമാരെക്കുറിച്ചു അങ്ങനെയൊരു ഭയത്തിനു അവകാശമില്ല. എങ്കിലും അവരിലും ചിലർ നോമിനേററഡ് മെമ്പർമാരെപ്പോലെ പ്രവർത്തിച്ചുവരുന്നതായി കാണ്മാനുണ്ട്. അവരെയാണ് അധികം ഭയപ്പെടേണ്ടത്. ഉദ്യോഗസോപാനത്തിലേക്കോ, ഗവമ്മെൻറിൽനിന്നു മററുവല്ല അനുഗ്രഹലാഭത്തിനോ വേണ്ടി ദൃഷ്ടിവച്ചുകൊണ്ടു നിയമസഭാജീവിതം നയിക്കുന്നവരാണ് ഇത്തരക്കാർ എന്നു പറയേണ്ടതില്ലല്ലോ. ഇവരാണ് നോമിനേറെറഡ് മെമ്പർമാരെക്കാൾ ജനദ്രോഹികളോ, ജനങ്ങൾക്കു ഉപകാരമില്ലാത്തവരോ ആയിത്തീരുന്നത്. രാഷ്ട്രീയകക്ഷിയുണ്ടാവുകയും ആ കക്ഷിയാൽ അംഗീകരിക്കപ്പെടുന്ന സ്ഥാനാർത്ഥികൾ തിരഞ്ഞെടുക്കപ്പെടുവാൻ ഇടവരികയും ചെയ്യുന്നതായാൽ ഈ ദോഷത്തിനുള്ള അവസരം വളരെ വളരെ കുറവായിരിക്കും.

നല്ല ബുദ്ധിമാന്മാരും സമർത്ഥന്മാരുമായുള്ളവർ സക്കാർ ഉദ്യോഗത്തിനു പോകുന്നത് സമുദായത്തിനു വലിയ നഷ്ടമാണെന്നു ബഹുമാനപ്പെട്ട ശ്രീനിവാസശാസ്ത്രി ഈയിടെ സിലോണിൽ വച്ചുചെയ്ത ഒരു പ്രസംഗത്തിൽ പ്രസ്താവിച്ചത് എത്രയും പരമാർത്ഥവും ചിന്താർഹവുമായിട്ടുള്ള ഒരു കാര്യമാകുന്നു. തിരുവിതാംകൂറിൻേറയോ, തിരുവിതാംകൂറിലെ ഏതെങ്കിലും സമുദായത്തിൻേറയോ രാഷ്ട്രീയപുരോഗതിക്കുള്ള ഒരു വലിയ ന്യൂനത രാഷ്ട്രീയപ്രവർത്തനംതന്നെ ജീവിതോദ്ദേശ്യമായി കരുതി പ്രവർത്തിച്ചുവരുന്നവരുടെ അത്യന്താഭാവമാകുന്നു. ഇംഗ്ലണ്ട് മുതലായ പരിഷ്കൃതരാജ്യങ്ങളിൽ രാഷ്ട്രീയപ്രവർത്തനംതന്നെ തൊഴിലാക്കിയിരിക്കുന്നവർ (professional politicians) അനേകരുണ്ട്. ബ്രിട്ടീഷ് ഇൻഡ്യയിലും അങ്ങനെയുള്ളവർ ധാരാളമാണ്. മഹാത്മാഗാന്ധി, ജവഹരിലാൽ, പട്ടേൽ മുതലായ നേതാക്കന്മാർ ഉദ്യോഗം മോഹിക്കുന്നവരേ അല്ലെന്നു സകല ആളുകൾക്കും പൂർണ്ണബോദ്ധ്യമാണല്ലോ. ഇവരിലാരെങ്കിലും ഉദ്യോഗത്തിനുള്ള അത്യല്പമായ ഒരാഗ്രഹമെങ്കിലും കാണിക്കാമെങ്കിൽ അവർക്കു ഗവർണ്ണരുദ്യോഗം തന്നെ കൊടുക്കുവാൻ ബ്രിട്ടീഷ് ഗവമ്മെൻറിനു സന്തോഷം ഉണ്ടായിരിക്കും. പുതുവൽ മോഹമാണെങ്കിൽ ഒരു പ്രാവിൻസ്‌തന്നെ പതിച്ചുകൊടുക്കുവാനും ഗവണ്മെൻറിനു മടിയുണ്ടാകയില്ല. എന്നാൽ അവർ നിയമസഭാസ്ഥാനം പോലും മോഹിക്കുന്നില്ല. അതുകൊണ്ടു തന്നെയാണ് നിസ്സന്ദേഹമായി അവരെ ജനങ്ങൾ നേതാക്കന്മാരായി വരിച്ചു പൂജിച്ചുപോരുന്നത്. അവരുടെ ആജ്ഞ അനുസരിച്ച് കഷ്ടപ്പെട്ട് ജയിൽവാസം സന്തോഷപൂർവ്വം അനുഭവിക്കാനും പോലീസുകാരുടെ ലാത്തിപ്രഹരം ഏല്ക്കു

വാനും ഇൻഡ്യയിലെ സ്ത്രീപുരുഷന്മാർ സന്നദ്ധരായിരിക്കുന്നതു് അവരിലുള്ള ദൃഢവിശ്വാസംകൊണ്ടാകുന്നു. ഇക്കഴിഞ്ഞ തിരഞ്ഞെടുപ്പിൽ ഇൻഡ്യൻ നാഷണൽ കാൺഗ്രസിനുണ്ടായ വിസ്മയനീയമായ വിജയംതന്നെ ഇങ്ങനെയുള്ള നേതാക്കന്മാരാൽ നയിക്കപ്പെടുന്ന ആ മഹാസ്ഥാപനത്തെക്കുറിച്ചു ജനങ്ങൾക്കുള്ള മതിപ്പും വിശ്വാസവും കൊണ്ടുണ്ടായതാകുന്നു.

തിരുവിതാംകൂറിലാകട്ടെ തിരുവിതാംകൂറിലെ ഏതെങ്കിലും സമുദായത്തിലാകട്ടെ ഇത്തരത്തിലുള്ള നേതാക്കന്മാർ ഉണ്ടായിട്ടില്ലെന്നു നമുക്കറിയാമല്ലൊ. ഈഴവസമുദായത്തിനു ഭാഗ്യവശാൽ എസ്. എൻ. ഡി. പി. യോഗം എന്നൊരു നേതൃസംഘത്തിൻെറ പ്രവത്തനംമൂലം മഹത്തായ പല പ്രയോജനങ്ങളും ഉണ്ടായിട്ടുണ്ടെന്നു ഏവരും സമ്മതിക്കുന്നതാണ്. ഈ സംഘം ശ്രീനാരായണഗുരുസ്വാമിയാൽ സ്ഥാപിതമായതാണ്. ആ മഹാചായ്യനിൽ സ്വാത്ഥത്തിൻെറ കണികപോലും ആരും ആരോപിക്കുന്നതല്ലല്ലൊ. അദ്ദേഹത്തിൻെറ ആത്മചൈതന്യംതന്നെയാണ് ഇപ്പോഴും ഈ സ്ഥാപനത്തെ നയിച്ചുകൊണ്ടിരിക്കുന്നതു്. എന്നാൽ ഗുരുസ്വാമി ഒരു രാഷ്ട്രീയപ്രവത്തകനായിരുന്നില്ല. രാഷ്ട്രീയപ്രവത്തനത്തിനുള്ള മാഗ്ഗനിർദ്ദേശം ചെയ്തും യോഗത്തെയും സമുദായത്തെയും ആ മാഗ്ഗത്തിലേക്കു നയിച്ചും സ്വാത്ഥരഹിതനെന്നു സർവ്വസമ്മതനായ ഡാക്ടർ പല്പു ആകുന്നു. യോഗത്തെ അതാതു് കാലം നയിച്ചുകൊണ്ടിരുന്ന അതിൻെറ സിക്രട്ടറിമാരിൽ സ്വാത്ഥരാഹിത്യത്തോടെ പ്രവത്തിച്ചവരും സ്വാത്ഥം പാടെ പരിത്യജിക്കാതെയും എന്നാൽ ആ സ്വാത്ഥംകൊണ്ടു് യോഗത്തിനോ സമുദായത്തിനോ യാതൊരു ഹാനിയും വരുത്താതെയുമിരുന്നിട്ടുള്ളവരും പലരുണ്ടു്. എസ്. എൻ. ഡി. പി. യോഗം ജെനറൽ സിക്രട്ടറിമാരായി ഇതിനകം അന്നന്നായി പത്തുപേർ അവരോധിക്കപ്പെട്ടിട്ടുണ്ടു്. ഇവരിൽ മൂന്നുപേർ ബഹുമാനകരമായ സർക്കാർ ഉദ്യോഗം സമ്പാദിച്ചു് യോഗപ്രവത്തനത്തിൽനിന്നു വിരമിക്കേണ്ടതായി വന്നിട്ടുണ്ടു്. എന്നാൽ ഉദ്യോഗലാഭത്തിനു യോഗത്തിൻെറ ജെനറൽ സിക്രട്ടറിസ്ഥാനം അവർ ഉപകരണമാക്കിയിട്ടുണ്ടെന്നു് ആക്ഷേപം പറയാവുന്നതല്ല.

യോഗത്തിൻെറ ഇപ്പോഴത്തെ മുഖ്യപ്രവത്തകന്മാർ പ്രസിഡെൻറും ജെനറൽ സിക്രട്ടറിയുമാണല്ലൊ. പ്രസിഡെൻറ് മി: കെ. അയ്യപ്പൻ, ബി. എ., എം. എൽ. സി. യെ പോലെ കഴിഞ്ഞ പത്തിരുപതു സംവത്സരക്കാലമായി നിരന്തരമായും നിസ്സ്വാത്ഥമായും സമുദായസേവനം ചെയ്തിട്ടുള്ള ഒരു പ്രൌഢയുവാവിനെ കേരളത്തിലെ ഇരുപത്തഞ്ചുലക്ഷം ഈഴവരിൽ നിന്നു വേറെ തിരഞ്ഞെടുക്കുവാൻ സാധിക്കയില്ലെന്നാണു എൻെറ ദൃഢമായ വിശ്വാസം. ഇദ്ദേഹം എസ്. എൻ.




ഡി. പി. യോഗം പ്രസിഡെൻറായിരിക്കുന്നതുപോലെതന്നെ കൊച്ചീ തീയ്യമഹാജനസഭയുടേയും പ്രസിഡെൻറാകുന്നു. ആക്ടിങ്ങ് ജെനറൽസിക്രട്ടറിയായിരിക്കുന്ന മി: വി. കെ. വേലായുധൻ, ബി. എ., ബി. എൽ. സമുദായസേവനത്തിനു രംഗത്തിൽ പ്രവേശിച്ചിട്ട് അഞ്ചോ ആറോ സംവത്സരമേ ആയിട്ടുള്ളു. എങ്കിലും കഴിഞ്ഞ നിവത്തനകാലത്തും അതിനു മുമ്പും പിമ്പും അദ്ദേഹത്തിൻെറ നിസ്സ്വാത്ഥമായ സമുദായസേവനവും ഏതു് അത്യാഹിതത്തിലുമുള്ള ധീരമായ നിലയും സമുദായകായ്യങ്ങളിലും യോഗകായ്യങ്ങളിലും ശ്രദ്ധയുള്ള സകലരും അറിഞ്ഞിട്ടുള്ളതാണ്. അടുത്ത നിയമസഭാതിരഞ്ഞെടുപ്പിൽ അസംബ്ലിയിൽ എട്ടും കൌൺസിലിൽ രണ്ടും സീററുകൾ റിസവ്വ്ചെയ്തു കിട്ടുവാൻ മുന്നണിയിൽ നിന്നു ധീരമായി പ്രവത്തിച്ചിട്ടുള്ളവരാണു ഇവർ രണ്ടുപേരുമെന്നു സമ്മതിക്കാത്തവർ കാണുകയില്ല. അടുത്തു കഴിഞ്ഞ എസ്. എൻ. ഡി. പി. വിശേഷാൽ യോഗത്തിൽ മി: വേലായുധൻെറ സംഘടനാസാമത്ഥ്യവും ശിക്ഷണചാതുയ്യവും എത്രത്തോളം പ്രകാശിതമായിട്ടുണ്ടെന്നു സവ്വവിദിതമായ ഒരു കായ്യമാകുന്നു. എസ്. എൻ. ഡി. പി. യോഗത്തിൽ നിന്നു തിരഞ്ഞെടുപ്പു നടത്തുവാൻ നിയമിക്കപ്പെട്ടിട്ടുള്ള പാർലിമെൻററിബോർഡിൻേറയും പാർലിമെൻററികൌൺസിലിൻേറയും നേതൃത്വം ഈ രണ്ടു യോഗ്യന്മാരിലുമാണ് സമപ്പിതമായിരിക്കുന്നതു്. ജനങ്ങൾ യോഗത്തിലും, യോഗം ഇവരിലും അപ്പിച്ചിരിക്കുന്ന ചുമതലയെ ഇവർ പക്ഷപാതംകൊണ്ടോ, മററു വല്ല ദുരുദ്ദേശ്യംകൊണ്ടോ വ്യഭിചരിപ്പിക്കുമെന്നു സംശയിക്കുവാൻ പോലും എൻെറ മനസ്സ് ധൈയ്യപ്പെടുന്നില്ല.

എസ്. എൻ. ഡി. പി. പാർലിമെൻററി ബോർഡിൽ ഡയറക്ടരെന്നുള്ള നിലയിൽ ഞാനും ഒരംഗമാണെങ്കിലും ഞാൻ ഈ പാർലിമെൻററി ബോർഡിൻെറയാകട്ടെ പാർലിമെൻററി കൌൺസിലിൻെറയാകട്ടെ യാതൊരു പ്രവത്തനത്തിലും ഇടപെടാതെ ഒരു നിഷ്പക്ഷനിരീക്ഷകൻെറ നിലയിൽ അവയുടെ പ്രവത്തനത്തെ സൂക്ഷ്മതയോടെ അവധാരണംചെയ്തുകൊണ്ടു ദൂരത്തിൽനില്ക്കുകമാത്രമേ ഇതിനകം ചെയ്തിട്ടുള്ളു. എന്തെങ്കിലും ഒരു ആക്ഷേപം പറവാൻ തക്കവണ്ണം യാതൊന്നുംതന്നെ എൻെറ ദൃഷ്ടിയിൽ ഇതേവരെ പെട്ടിട്ടില്ല. സ്ഥാനാത്ഥികളെ തിരഞ്ഞെടുക്കുവാനുള്ള പാർലിമെൻററിബോർഡിൻെറ സമ്മേളനത്തിൽ ഞാനും ഹാജരുണ്ടായിരുന്നു. അവിടത്തെ നടപടികളിൽ യാതൊരു പങ്കും ഞാൻ വഹിക്കുകയോ, തിരഞ്ഞെടുപ്പിൽ വോട്ടുചെയ്യുകയോ ചെയ്തിട്ടില്ല. അവിടെ നടന്നിട്ടുള്ള എല്ലാ നടപടികളേയും ഞാൻ വളരെ ശ്രദ്ധയോടെ നിരീക്ഷണം ചെയ്തുകൊണ്ടിരുന്നു. തിരഞ്ഞെടുപ്പു നടപടികൾ ഇന്ന പ്രകാരം ഇരിക്കണമെന്നു ബോർഡുകൂടുന്നതിനു മുമ്പുതന്നെ കൌൺസിൽകൂടി ചില



കെ. അയ്യപ്പൻ, ബി. എ., എം. എൽ. സി.,
പ്രസിഡെൻറ്,
എസ്. എൻ. ഡി. പി. യോഗം

നിശ്ചയങ്ങൾ ചെയ്തിരുന്നു. ഈ നിശ്ചയങ്ങൾ ബോർഡിൽ വായിച്ചുകേൾപ്പിച്ചതിനെ യാതൊരു പ്രതിഷേധവും കൂടാതെ എല്ലാവരും അംഗീകരിക്കയാണു ചെയ്തതു്. ബോർഡിൽ ആകെ 50 മെമ്പർമാർ ഉള്ളതിൽ മെസേഴ്സ് പി. മാധവൻവൈദ്യൻ, എം. ഗോവിന്ദൻ, സി. കേശവൻ, സി. കൃഷ്ണൻ ഇവർ നാലുപേരും ഹാജരുണ്ടായിരുന്നില്ല. അദ്ധ്യക്ഷൻ മി. അയ്യപ്പനും ഞാനും തിരഞ്ഞെടുപ്പിൽ വോട്ടുചെയ്യാതെ നിഷ്പക്ഷനില അംഗീകരിച്ചു. ബാക്കി 44 പേരും വോട്ടുചെയ്തു എങ്കിലും ഒരു നിയോജകമണ്ഡലത്തിൽ സ്ഥാനാർത്ഥിത്വത്തിനു അപേക്ഷിച്ചിരുന്ന ഡയറക്ടർ ആ മണ്ഡലത്തിലെ തിരഞ്ഞെടുപ്പിൽ വോട്ടുചെയ്യുവാൻ അനുവദിക്കപ്പെട്ടിരുന്നില്ല. രഹസ്യവോട്ടിങ്ങാണ് അവിടെ നടന്നതു്. വോട്ടുകൾ എണ്ണിത്തിട്ടപ്പെടുത്തിയതിലും യാതൊരു ആക്ഷേപവും ആരും പുറപ്പെടുവിച്ചില്ല. ഏതെങ്കിലും ഒരു നിയോജകമണ്ഡലത്തിലെ രണ്ടു സ്ഥാനാർത്ഥികൾക്കു വോട്ടു സമമായി വന്നാൽ നറുക്കിട്ടു് എടുത്തു പേരുവരുന്ന ആളെ വിജയിയായി പ്രഖ്യാപനം ചെയ്യണമെന്നു കൌൺസിലിൽനിന്നു നടപടിക്രമം ഏർപ്പെടുത്തിയിരുന്നു. തിരഞ്ഞെടുപ്പു കഴിഞ്ഞു ഫലം പുറത്താകുന്നതുവരെ തുടർച്ചയായിട്ടുതന്നെയാണു നടപടികൾ നടത്തിക്കൊണ്ടിരുന്നതു്. വിശ്രമത്തിനോ, ലഘുഭക്ഷണത്തിനോ പോലും അവസരം നൽകിയിരുന്നില്ല. ഇത്ര ഭംഗിയായും യാതൊരു കുഴപ്പവും കൂടാതെയും ആർക്കും യാതൊരു ആക്ഷേപത്തിനും ഇടകൊടുക്കാതെയും ഒരു തിരഞ്ഞെടുപ്പു നടത്തുക സാദ്ധ്യമല്ലെന്നാണു എനിക്കു തോന്നുന്നതു്.

ഈ തിരഞ്ഞെടുപ്പിൽ പരാജിതരാകുന്നവർ പരാജയംകൊണ്ടു് പരിഭ്രതരാവാതെ വിജയികളുടെ തിരഞ്ഞെടുപ്പിൽ സഹായികളായി നിന്നുകൊള്ളണമെന്നു എല്ലാ അപേക്ഷകന്മാരോടും പ്ലെഡ്ജ് (പ്രതിജ്ഞ) എഴുതിവാങ്ങിയിട്ടുണ്ടായിരുന്നു. അങ്ങനെ പ്രതിജ്ഞ എഴുതിക്കൊടുത്തവരുടെ കൂട്ടത്തിൽപരാജയംകൊണ്ടു് പരിഭ്രതനായ മി. കെ. കുഞ്ഞുപണിക്കർ, ബി. എ., ബി. എൽ. പലർക്കും സ്വകാര്യമായി എഴുത്തുകൾ അയച്ചും "മലയാളരാജ്യ"ത്തിലും മററും ലേഖനങ്ങളെഴുതിയും കാണിക്കുന്ന ഭ്രതിയിളക്കം കണ്ടാൽ വിസ്മയിക്കാതെ തരമില്ല. ഇദ്ദേഹത്തെ പോലെ തന്നെ പരാജിതരായ മി. കെ. ജി. ഗോവിന്ദൻ, എം. എ., ബി എൽ.-ും മി. വി. ആർ. നാണുവും പാർലമെൻററി ബോർഡിൻെറ തിരഞ്ഞെടുപ്പു നടപടികളെ മുക്തകണ്ഠം ശ്ലാഘിച്ചു "കേരളകൌമുദി"യിൽ എഴുതിയിരുന്ന ലേഖനങ്ങൾ പലരുംവായിച്ചിരിക്കുമല്ലോ. അവരെ പോലെ തന്നെ പരാജിതനായ മി. ആർ. ശങ്കർ, ബി. ഏ., ബി. എൽ. ഈയിടെ കോഴഞ്ചേരിയിൽ കൂടിയ ഒരു മഹാസമ്മേളനത്തിൽ വച്ചു ഈ തിരഞ്ഞെടുപ്പിനെ വളരെ ശ്ലാഘിച്ചു ചെയ്ത പ്രസംഗവും ഞാൻ കേൾക്കുകയുണ്ടായി. ഈ വിഷയത്തെപ്പററി മി. ശങ്കർ അത്യന്തം ശ്രദ്ധാർഹവും ഉൽബോധജനകവുമായ ഒരു ലേഖനവും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. പരാജിതന്മാരിൽ വേറൊരാളായ മി. മേനാത്തേരിൽ കേശവപ്പണിക്കർ, ബി. എ., ബി. എൽ.—ും ഞാനുമായി ഈയിടെയുണ്ടായ ഒരു സംഭാഷണത്തിൽ അദ്ദേഹം സ്ഥാനാർത്ഥിത്വത്തിനു അപേക്ഷിച്ച നിയോജകമണ്ഡലത്തിലേയ്ക്കു ബോർഡു തിരഞ്ഞെടുത്തിരിക്കുന്ന മി. കെ. കേശവൻ, ബി. എ., ബി. എൽ, നെ ഹൃദയപൂർവ്വം സഹായിക്കുവാൻ അദ്ദേഹം സന്നദ്ധനാണെന്നും എന്നോടു പറകയുണ്ടായി എന്നുള്ളതും പ്രസ്താവ്യമാണു്.



വി. കെ. വേലായുധൻ, ബി. എ., ബി. എൽ.,
ആക്ടിങ് ജെനറൽ സെക്രട്ടറി,
എസ്. എൻ. ഡി. പി. യോഗം

ഈ തിരഞ്ഞെടുപ്പിൽ വലുതായ കൃത്രിമങ്ങൾ ആരോ ചെയ്തിട്ടുണ്ടെന്നുള്ള ഗൌരവതരമായ ആക്ഷേപമാണു മി. കെ. കുഞ്ഞുപണിക്കർ ഒരു കൂസലും കൂടാതെ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ലേഖനങ്ങളിൽ രേഖപ്പെടുത്തി കാണുന്നതു്. ആ ലേഖനങ്ങളെ അടിസ്ഥാനപ്പെടുത്തിയും വർഗ്ഗീയബുദ്ധി ഇല്ലാത്ത നായന്മാർക്കു കൂടി ആ ബുദ്ധിയെ കുത്തിയിളക്കുവാൻ വിഷമയമായ സ്വയുക്തികൾ കാതലോടു ചേർന്ന വെള്ള പോലെ മനഞ്ഞുചേർത്തും മുഖപ്രസംഗങ്ങൾ മി. കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ള തൻെറ പത്രത്തിൽ എഴുതി തുടങ്ങിയിട്ടുമുണ്ടു്. ഇത്തരം വർഗ്ഗീയബുദ്ധികളേയാണു സൂക്ഷിക്കേണ്ടതു്. മി. കെ. കുഞ്ഞുപണിക്കർക്കു ശങ്കിടിപാടുവാൻ കൂടിയിരിക്കുന്ന "ഈഴവ" പ്പേരെടുത്തിരിക്കുന്നലേഖകന്മാരെ, വെള്ളപ്പൊക്കകാലത്തു് കക്കിറമ്പി തോടുകളുടെ ഇരുതീരങ്ങളിലുമുള്ള ചില്ലറ കാടുകളുടെ ചുള്ളകളിൽനിന്നു് നുഴഞ്ഞിഴഞ്ഞു ഫണീന്ദ്രഭാവത്തിൽ നീർക്കോലികളുടെയിടയിൽ പ്രതാപംകാട്ടിപുറത്തിറങ്ങി പുളഞ്ഞു നടക്കുന്ന ചേനത്തണ്ടൻ പുളവന്മാരുടെയും നീർക്കോലികളുടെയും കൂട്ടത്തിൽ ഗണിച്ചുകൊണ്ടാൽ മതിയാവുന്നതാണു്. ഒരു പക്ഷേ ഈ പുളവന്മാരും നീർക്കോലികളും കതികാലിൽ ചീറിവന്നു കടിച്ചാൽ തന്നെയും ഒരുത്താഴം മുടങ്ങുമെന്നല്ലാതെ അടുത്ത പ്രഭാതത്തിൽ എഴുന്നേററു പൂർവ്വസ്ഥിതിയിൽ തെങ്ങിൽ കയറുവാനും കുഴിഞ്ഞറിയിൽ ഇറങ്ങുവാനും കണ്ടം പൂട്ടുവാനും അതോടുകൂടി രാഷ്ട്രീയ കാര്യങ്ങളിലും സാമ്പത്തികകാര്യങ്ങളിലും സാമുദായിക കാര്യങ്ങളിലും എസ്. എൻ. ഡി. പി. യോഗത്തിൻെറ ഉദ്ദേശവും നിർദ്ദേശവും അനുസരിച്ചു്



കെ. കേശവൻ, ബി. എ., ബി. എൽ.,
വക്കീൽ, കൊല്ലം

കരുനാഗപ്പള്ളി—കാൎത്തികപ്പള്ളി നിയോജകമണ്ഡലത്തിൽ ഈഴവ റിസർവ്ഡ് സീററിന്, യോഗം പാർലിമെന്ററിബോർഡ് സ്ഥാനാൎത്ഥിയായി തെരഞ്ഞെടുത്തിരിക്കുന്നതു് ഇദ്ദേഹത്തെയാണ്.

സഫലമായി പ്രവൎത്തിക്കുവാനുമുള്ള ഈഴവന്റെ ശക്തിക്കും ശ്രീ നാരായണ ഗുരുഭക്തിക്കും യാതൊരു ഹാനിയും സംഭവിക്കുന്നതല്ല.

തിരഞ്ഞെടുപ്പു കാലങ്ങളിൽ നിയമസഭാ സ്ഥാനം യഥാൎത്ഥമായ യോഗ്യത ഉണ്ടെങ്കിലും ഇല്ലെങ്കിലും മോഹിക്കുന്ന ആളുകൾ, അവക്കു ശക്തിയുള്ള എതിരാളികൾ ഉണ്ടെന്നു കാണുമ്പോൾ, തന്റെ കേസിന് ബലമില്ലെന്നു കാണുന്ന വക്കീലന്മാർ എതിർകക്ഷി വക്കീലന്മാരെ ശകാരിക്കുന്നതുപോലെയാണ്, മി. കെ. കുഞ്ഞുപണിക്കർ മുതൽപേർ ഇപ്പോൾ എസ്. എൻ. ഡി. പി. പാർലിമെന്ററി ബോർഡിനെ കുററം പറഞ്ഞു തുടങ്ങിയിരിക്കുന്നത്. ഈ കുററങ്ങളെന്തെന്നു പരിശോധിച്ചു നോക്കാം.

പാർലിമെന്ററി ബോർഡിൽ നിന്നു സ്ഥാനാൎത്ഥിത്വത്തിനു അപേക്ഷകരായിരുന്ന ഈഴവസമുദായത്തിലെ ആഢ്യന്മാരെയെല്ലാം നിരാകരിച്ചിട്ട് ആസ്യന്മാരെയാണ് സ്ഥാനാൎത്ഥികളായി തിരഞ്ഞെടുത്തിരിക്കുന്നത് എന്നാണ് മി. പണിക്കർ തന്റെ ചില ആഢ്യസ്നേഹിതന്മാർക്കു എഴുതിയിട്ടുള്ള കത്തുകളിലെ ഒരു വലിയ ആക്ഷേപം. ശ്രീനാരായണഗുരുസ്വാമിയുടെ 35 കൊല്ലക്കാലത്തെ ശിഷ്യത്വം വഹിച്ചുകൊണ്ടു ഗുരുഭക്തനായി ജാതിധ്വംസനത്തിനു മുതിൎന്നിറങ്ങി ഈഴവസഭാവേദികളിൽ കയറിനിന്നു മാഹിഷഗൎജ്ജനം ചെയ്തിരുന്ന ചിലരുടെ ഗുരുഭക്തിയെക്കുറിച്ചു ഞാൻ പണ്ടൊരിക്കൽ എഴുതിയിരുന്ന ഒരു ശ്ലോകമാണ് മി. പണിക്കരുടെ എഴുത്തുകണ്ടപ്പോൾ എന്റെ ഓൎമ്മയിൽ വന്നത്.

തണ്ടാൻ പണിക്കനെന്നുള്ള
തണ്ടുംകൊണ്ടു നടക്കണം
ജാതിയില്ലാതെയാവേണം
സ്വാമിപാദം ജയിക്കണം.

ജാതിയുടെ സംഹാരമൂൎത്തിയായിരുന്ന ശ്രീനാരായണപരമഹംസന്റെ പരിപാവന ശിഷ്യഗണത്തിൽ ദേവന്മാരുടെ വേഷംകെട്ടി അസുരന്മാരും അഭിനയത്തിനിറങ്ങിയിരിക്കുന്ന ഭയങ്കരാവസ്ഥയെക്കുറിച്ചു സമുദായം ഗൌരവപൂൎവ്വം ചിന്തിക്കേണ്ടതാണ്.

എസ്. എൻ. ഡി. പി. യോഗത്തിലെ ഡയറക്ടരായും കുട്ടനാട്ടു യൂണിയന്റെ പ്രസിഡെന്റായും, കോട്ടയം യൂണിയന്റെ സംഘടനാ സിക്രട്ടറിയായും, സംയുക്തകാൺഗ്രസ് കമ്മിററി മെമ്പറായും, നിവൎത്തനപ്രമാണികളുടെ മുമ്പിൽ നിന്നിരുന്ന പ്രമുഖന്മാരിൽ ഒരാളായും, മഹാരാജാവുതിരുമനസ്സിലെ സന്നിധിയിൽ സങ്കടമുണൎത്തിക്കുവാൻ പോയിരുന്ന നിവൎത്തന ഡെപ്യൂട്ടേഷനിലെ ഒരംഗമായും, എസ്. എൻ. ഡി. പി. പാർലിമെന്ററി ബോർഡിലേയും, പാർലിമെന്ററി കൌൺസിലിലേയും ഒരംഗമായും, പാർലിമെന്ററി ബോർഡിലെ തിരഞ്ഞെടുപ്പു ഫലം പുറത്താകുന്നതുവരെ ആ ബോർഡിന്റെ പരിശുദ്ധിയെ കാത്തുസൂക്ഷിക്കുന്ന ഒരു പാരിഷദനായും നിന്നിരുന്ന മി. പണിക്കർ, പാർലിമെന്ററി ബോർഡിന്റെ തിരഞ്ഞെടുപ്പിനെ കുററം പറയുന്നത് തന്നെത്തന്നെ കുററപ്പെടുത്തുന്നതിനു തുല്യമാണെന്നു അറിയാത്തതു് മഹാ കഷ്ടമെന്നേ പറയാനുള്ളു. തന്റെ പരാജയം അറിഞ്ഞതിനുശേഷവും പ്രസന്നത അഭിനയിച്ചുകൊണ്ട് പുറത്തേക്ക് എന്റെ കണ്ണിനുമുമ്പാകെക്കൂടി മന്ദഹാസം പൊഴിഞ്ഞുകൊണ്ടു പോയ എന്റെ മാന്യ സ്നേഹിതൻ മി. കുഞ്ഞുപണിക്കരുടെ ബുദ്ധിക്കു മലപ്പുണ്ടാക്കിയ ഈ "കല്യാവേശം" ഏതു ഗുളികോദയത്തിൽ ഉണ്ടായി എന്നറിവാൻ എനിക്കു നിവൃത്തിയില്ല. പ്രസന്നമതികളും "കല്യാവേശാൽ കലുഷമതി''കളായി "ചാപല്യങ്ങൾ'' പ്രവൎത്തിച്ചു തുടങ്ങുമെന്നു കേരളകാളിദാസൻ പോലും അവിടത്തെ സന്ദേശകാവ്യത്തിൽ സ്വാനുഭവത്തിൽനിന്നു പ്രസ്താവിച്ചിട്ടുള്ളതാണല്ലോ. "ഗ്രാഹം പിടിച്ചപ്പോൾ മോഹവും കലൎന്നു ദേഹവും ആകമ്പിതമായി'' മി. പണിക്കർ കാണിക്കുന്ന ഈ ചാപല്യം കാണുമ്പോൾ എനിക്കു അദ്ദേഹത്തോടു വളരെ അനുകമ്പ തോന്നുന്നുണ്ട്. അനുകമ്പക്കുമുണ്ടല്ലോ ഒരു അതിൎത്തി. തിരഞ്ഞെടുപ്പുഫലം പുറത്താകുന്നതുവരെ ബോർഡിനെക്കുറിച്ചാകട്ടെ, തിരഞ്ഞെടുപ്പിന്റെ പ്രധാനചുമതലക്കാരായിരുന്ന പ്രസിഡെന്റിനേയോ, ജെനറൽ സിക്രട്ടറിയേയോ, പാർലിമെന്ററി ബോർഡിന്റെ നടപടികളേയോ കുറിച്ചാകട്ടെ യാതൊരു ആക്ഷേപവും പുറപ്പെടുവിക്കാതെ നിന്നിരുന്ന നിയമപണ്ഡിതനായ മി. പണിക്കർ ഇപ്പോൾ തനിക്കും തന്റെ സമുദായത്തിനും സമുദായത്തിന്റെ പരി



കെ. കുഞ്ഞുപണിക്കർ,
ബി. എ., ബി. എൽ.,
വക്കീൽ, കോട്ടയം

കരുനാഗപ്പള്ളി—കാൎത്തികപ്പള്ളി നിയോജകമണ്ഡലത്തിലെ ഈഴവ റിസർവ്ഡ് സീററിനു ഒരു സ്ഥാനാൎത്ഥിയായി യോഗം പാർലിമെന്ററിബോർഡ് സമക്ഷം അപേക്ഷയും പ്രതിജ്ഞയും എഴുതിവെച്ചു തെരഞ്ഞെടുപ്പിൽ ഊൎജ്ജിതമായി സംബന്ധിച്ച ഒരാളാണ് ഇദ്ദേഹം. എന്നാൽ ബോർഡ് തെരഞ്ഞെടുത്തതു് മറെറാരു സ്ഥാനാർത്ഥിയും, മി: സി. കേശവന്റെ അറസ്റ്റിനെ തുടൎന്നുണ്ടായ ഏററവും വിഷമഘട്ടത്തിൽ ജെനറൽ സെക്രട്ടറിയായിരുന്ന് യോഗത്തേയും സമുദായത്തേയും സമർത്ഥമായും പ്രശസ്തമായും സേവിച്ചിട്ടുള്ള മാന്യദേഹവുമായ മി: കെ. കേശവൻ, ബി. എ., ബി. എൽ. നെയാണ്. തന്മൂലം മി: പണിക്കർ കോപിച്ചു തന്റെ ചുമതലയും പ്രതിജ്ഞയും മറന്ന്, ഇപ്പോൾ യോഗത്തെ "അകത്തുനിന്നും പുറത്തുനിന്നും ആക്രമിച്ചു തകൎക്കുവാൻ" മുതിൎന്നിരിക്കുകയാണ്. ഇദ്ദേഹം യോഗം കൗൺസിലിലും യോഗം ബോർഡിലും ഇതിനുശേഷവും ഒരംഗമായിതന്നെയിരിക്കുന്നുവത്രെ !



എം. എസ്. അനിരുദ്ധൻ,
ബി. എ., ബി. എൽ ,
വക്കീൽ, തിരുവനന്തപുരം

എസ്. എൻ. ഡി. പി. യോഗം ബോർഡുമെമ്പറും സംയുക്തരാഷ്ട്രീയ കാൺഗ്രസ് വർക്കിങ്ങ് കമ്മിററിയിലെ ഒരംഗവുമാണു് മി: അനിരുദ്ധൻ. ഇദ്ദേഹമാണു്, അടുത്തുവരുന്ന നിയമസഭാ തെരഞ്ഞെടുപ്പിൽ ശ്രീ ചിത്തിര സ്റ്റേയിററ് കൌൺസിലിലേക്കു കരുനാഗപ്പള്ളി—കാർത്തികപ്പള്ളി—അമ്പലപ്പുഴ—ചേർത്തല നിയോജകമണ്ഡലത്തിലെ ഈഴവ റിസർവ്ഡ് സീററിനു് എസ്. എൻ. ഡി. പി. യോഗം പാർലിമെന്ററിബോർഡിനാലും സംയുക്തരാഷ്ട്രീയ കാൺഗ്രസ് പാർലിമെന്ററിബോർഡിനാലും അംഗീകരിക്കപ്പെട്ടിരിക്കുന്ന സ്ഥാനാർത്ഥി.

ശുദ്ധസ്ഥാപനമായ എസ്. എൻ. ഡി. പി. യോഗത്തിനും ഒരുപോലെ ആക്ഷേപകരമായ ഈ എബ്യൂസസ് മലയാളരാജ്യം കോടതിയിൽ ഫയൽ ചെയ്തിരിക്കുന്നതു് കണ്ടാൽ, മനുഷ്യന്റെ ഇച്ഛാഭംഗം അവനെക്കൊണ്ടു എന്തെല്ലാം ഗോഷ്ടികൾകാണിപ്പിക്കുമെന്നു ഏറെക്കുറെ മനസ്സിലാക്കാം.

മി: പണിക്കരുടെ വേറൊരു ആക്ഷേപം തിരഞ്ഞെടുപ്പിൽ ചിലർ മി: പണിക്കർക്ക് വിരോധമായി കൃത്രിമം പ്രവർത്തിച്ചിട്ടുണ്ടെന്നാണു്. ആരാണു് പ്രവർത്തിച്ചതെന്നു പറയുന്നില്ല. അദ്ധ്യക്ഷനോ, ജെനറൽ സിക്രട്ടറിയോ അപ്രകാരം ചെയ്തു എന്നു സംശയിക്കാൻ യാതൊരു കാരണവും തിരഞ്ഞെടുപ്പു സമയത്തു ഞാൻ കണ്ടില്ല. മി. പണിക്കരുടെ ലേഖനം പുറത്തായശേഷം ഇവരെ രണ്ടുപേരെയും ഞാൻ കണ്ടിട്ടുണ്ടു്. മി. പണിക്കർക്ക് വിരോധമായൊ, മററാർക്കെങ്കിലും വിരോധമായൊ, അനുകൂലമായൊ തങ്ങൾ യാതൊന്നും ചെയ്തിട്ടില്ലെന്നു അവർ പറയുന്നതിനെ അവിശ്വസിക്കുവാൻ അവരുമായി ഇതുവരെയുള്ള പരിചയം എന്നെ അനുവദിക്കുന്നില്ല. സ്ഥാനാർത്ഥികളിൽ ചിലർ ബോർഡ്മെമ്പർമാരുടെ അടുക്കൽ വോട്ടു ക്യാൻവസ് ചെയ്തുനടന്നിരുന്നു. ഈ ക്യാൻവസിങ്ങ് മി: പണിക്കരും ചെയ്തിരിക്കുമെന്നാണു എന്റെ വിശ്വാസം. എന്റെ അറിവും അങ്ങനെയാണു്. വോട്ടു ക്യാൻവസ് ചെയ്യുന്നതു ഒരു അയോഗ്യതയായി ഗണിക്കപ്പെടണമെന്നു്, പാർലിമെന്ററി കൌൺസിലിൽനിന്നു നിർമ്മിച്ച തിരഞ്ഞെടുപ്പു നിബന്ധനകളുടെ കർത്തൃത്വത്തിനു കൂടി അവകാശിയായ മി: പണിക്കർക്ക് ഒരു നിബന്ധനകൂടി ഉണ്ടാക്കുവാൻ ശ്രമിക്കാമായിരുന്നു. അതു മി: പണിക്കർ ചെയ്തിട്ടില്ല. എന്തായാലും, നിഷ്പക്ഷമായി യോഗ്യതായോഗ്യതകളെ തുലനംചെയ്തു നോക്കിയും ആദർശയോഗ്യമായ ഒരു പൊതുതത്വത്തെ ആസ്പദമാക്കിയും തന്നെയാണു് ബോർഡുമെമ്പർമാർ വോട്ടു ചെയ്തതെന്നു തിരഞ്ഞെടുപ്പുഫലം വ്യക്തമാക്കുന്നുണ്ടു്.

പാർലിമെന്ററി ബോർഡിന്റെ തിരഞ്ഞെടുപ്പിനെക്കുറിച്ചുള്ള ആക്ഷേപങ്ങൾ അവസാനിപ്പിച്ചുകൊണ്ടു് മി: പണിക്കർ ക്രൈസ്തവ—ഈഴവ—മുസ്ലീം സംയുക്ത കാൺഗ്രസിനെ ആക്രമിക്കുവാൻ ശ്രമിച്ചുകാണുന്നു. മി. പണിക്കരുടെ പരാജയത്തിനു കാൺഗ്രസ് എന്തു പിഴച്ചു എന്നു എനിക്കു മനസ്സിലാകുന്നില്ല. കാൺഗ്രസിൽനിന്നും ക്രിസ്ത്യാനികളുമായുള്ള കൂട്ടുകെട്ടിൽനിന്നും ഈഴവർ പിന്മാറി നായന്മാരോടുചേർന്നു് ഹിന്ദുസംഘടനയെ ഉറപ്പിക്കണമെന്നാണു മി. പണിക്കർ അകാലത്തിൽ പുറപ്പെടുവിച്ചിരിക്കുന്ന ഒരു അഭിപ്രായം. ക്രൈസ്തവരും ഈഴവരും തമ്മിലുള്ള സംഘടനയെ അചഞ്ചലമാക്കി നിറുത്തുവാൻ കഴിഞ്ഞ നാലിൽപരം സംവത്സരക്കാലം മുക്തകണ്ഠം പ്രസംഗിച്ചു നടന്ന ഒരാളാണു മി: പണിക്കരെന്നു അറിയാമല്ലൊ. ക്രൈസ്തവരും ഈഴവരും തമ്മിൽ പൌരാവകാശ വിഷയമായ അസമത്വങ്ങളുടെ പരിഹാരത്തിനായി ഉണ്ടാക്കിയിട്ടുള്ള ഒരു രാഷ്ട്രീയ സംഘടനയാണു ക്രൈസ്തവ—ഈഴവ—മുസ്ലീം സംയുക്ത രാഷ്ട്രീയ കാൺഗ്രസ്. പൌരാവകാശവിഷയമായി ഈ മൂന്നു സമുദായങ്ങൾക്കുമുള്ള സകല അവശതകളും ക്ഷേത്രപ്രവേശനവിളംബരംകൊണ്ടു് നീങ്ങിയെന്നാണു് മി: പണിക്കർ ഇപ്പോൾ ഭാവിക്കുന്നതു്. പബ്ലിക്ക് സർവീസ് കമ്മീഷണരെ നിയമിച്ചുകൊണ്ടു് മൂന്നു വർഷത്തെ കാലാവധിവച്ചു ഗവമ്മെന്റു പ്രസിദ്ധപ്പെടുത്തിയ പ്രൊസീഡിങ്ങ്സിനു അതിൽപിന്നീടു ഗവമ്മെന്റു അന്നന്നു പാസാക്കിയ തിരുത്തലുകൾകൊണ്ടു വന്നുകൂടിയ ഫലം എന്താണെന്നു മി. പണിക്കർ അറിയുന്നുണ്ടോ? മൂന്നു കൊല്ലത്തെകാലാവധി കഴിയുവാൻഇനി അധികംമാസങ്ങൾ ഇല്ലെങ്കിലും, ഈ മൂന്നു കൊല്ലക്കാലത്തിനകം പറയത്തക്ക എന്തെങ്കിലും പ്രയോജനം ആ പ്രൊസീഡിങ്ങ്സും കമ്മീഷണരുടെ നിയമനവും കൊണ്ടു് ഈഴവർക്കുണ്ടായിട്ടുണ്ടോ? അനസ്യൂതമായ അവഗാഢ ശ്രദ്ധ കൊണ്ടല്ലാതെ ഈഴവർക്ക് പബ്ലിക്കു സർവീസ് വിഷയമായ അവശതകൾ പരിഹാരം വരുത്തുവാൻ സാധിക്കുമോ? തുല്യദുഃഖിതരോ, ഏകദേശം തുല്യദുഃഖിതരോ ആയ ക്രിസ്ത്യാനികളുമായി യോജിച്ചുനിന്നു വാദിക്കാതെ, സമുദായപ്രാതിനിധ്യ വിഷയമായി ഈഴവരുടെ സവ്വാദങ്ങൾക്കും കടകം തിരിഞ്ഞു നില്ക്കുന്ന നായന്മാരുടെ കൂട്ടുകെട്ടു കൊണ്ടു് വല്ല പ്രയോജനവും ഉണ്ടാകുമെന്നു മി. പണിക്കർക്ക് ഉറപ്പുപറയാമോ? അങ്ങനെ ഉറപ്പുപറയുവാൻ കഴിയുമെങ്കിൽ, ഈഴവരുടെ സമുദായ പ്രാതിനിധ്യവാദം അംഗീകരിച്ചിരിക്കുന്നതായി നായന്മാരെക്കൊണ്ടു് പ്രഖ്യാപനം ചെയ്യിക്കാൻ മി. പണിക്കർക്ക് ശ്രമിച്ചു സാധിക്കാമോ? സാധിക്കുമെങ്കിൽ, നായന്മാരുമായി രാഷ്ട്രീയമായ ഒരു കൂട്ടുകെട്ടുണ്ടാക്കുവാൻ ഈഴവസമുദായത്തിനോ, എസ്. എൻ. ഡി. പി. യോഗത്തിനോ യാതൊരു വിരോധവും ഉണ്ടായിരിക്കുന്നതല്ല. എന്നാൽ നായന്മാരുമായി രാഷ്ട്രീയമായ ഒരു കൂട്ടുകെട്ടുണ്ടാക്കുന്നതിനു് ഈഴവരുമായി കഴിഞ്ഞ നാലു സംവത്സരക്കാലത്തിലധികം നിന്നിരുന്ന ക്രിസ്ത്യാനികളുമായുള്ള കൂട്ടുകെട്ടു പിരിയണമെന്നുണ്ടോ? ക്രിസ്ത്യാനികൾക്കും ഈഴവർക്കും നായന്മാർക്കും യോജിച്ചു സൌഹാർദ്ദ

പൂർവ്വം പ്രവർത്തിക്കാവുന്ന ഒരു കൂട്ടുകെട്ടിനു ആരാണു വിരോധം? "വർഗ്ഗീയവാദികളായ ക്രൈസ്തവ—ഈഴവ—മുസ്ലീം സമുദായങ്ങളോടു സൌഹാർദ്ദമേ പാടില്ല" എന്നു നായർ മുഖ്യന്മാർ സഭകൂടി തീരുമാനിച്ചു പ്രഖ്യാപനം ചെയ്തിട്ടുള്ള വിവരം മി. പണിക്കരും അറിഞ്ഞിരുന്നുകൊണ്ട് ഇപ്പോൾ ഈ അഭിപ്രായവുമായി പുറത്തു ചാടിയതു യുക്തമായോ എന്നു "കല്യാവേശാൽ കലുഷ"മായ ബുദ്ധിയുടെ ചാപല്യം മാറിയിട്ടു മി. പണിക്കർ ആലോചിച്ചുനോക്കേണ്ടതാണ്.

ഹൈന്ദവസംഘടന എന്നൊരു ശബ്ദം മുഴങ്ങി തുടങ്ങിയിട്ടു നാളുകൾ കുറെ ആയി. ക്ഷേത്രപ്രവേശന വിളംബരത്തിനു മുമ്പുതന്നെ ഇതിന്റെ കോലാഹലം കേട്ടുതുടങ്ങിയതാണ്. മി. സി. കേശവന്റെ അറസ്റ്റിനു ഏതാനും ദിവസങ്ങൾക്കു മുമ്പു മെസേഴ്സ് മന്നത്തു പത്മനാഭപിള്ള, എം. എൻ. നായർ, എൻ. കെ. കൃഷ്ണപിള്ള ഈ മൂന്നുപേരും തിരുവനന്തപുരത്തു പേട്ടയിൽ ഞാൻ താമസിക്കുന്ന സ്ഥലത്തു വന്ന് ഹൈന്ദവസംഘടനയ്ക്കു ശ്രമിക്കുവാൻ സന്നദ്ധതയുണ്ടോ എന്നു എന്നോടു ചോദിച്ചതാണ്. ഞാൻ അതിനു സമ്മതിച്ച് അവരോടു മറുപടി പറയുകയും ചെയ്തു. മി. സി. കേശവനും ആ സന്ദർഭത്തിൽ ഉണ്ടായിരുന്നു. മി. കേശവനോടും ഹൈന്ദവ സംഘടനയ്ക്കു ശ്രമിക്കാമോ എന്നു അവർ ചോദിക്കയുണ്ടായി. മി. കേശവൻ അതിനു തയ്യാറില്ലെന്നാണു മറുപടി പറഞ്ഞതു്. സംഘടിത മതങ്ങൾ മൂലമുള്ള ദുരിതങ്ങളാണു ലോകം ഇന്നനുഭവിച്ചു വരുന്നതിൽ ഒട്ടുമുക്കാലും എന്നുള്ള അഭിപ്രായക്കാരനായിരുന്നു മി. കേശവൻ. മതസ്ഥാപനങ്ങളെ കാലോചിതമായി പരിഷ്ക്കരിക്കുവാൻ കഴിയുമെന്നുള്ള വിചാരം എനിക്കുണ്ടായിരുന്നു എങ്കിലും, ആ മിനക്കെട്ടവേല കഴികയില്ലെന്നുള്ള അഭിപ്രായമായിരുന്നു മി. കേശവനുണ്ടായിരുന്നതു്. ഹൈന്ദവസംഘടനയ്ക്കു ഇന്നും എനിക്കു യാതൊരു വിരോധവും ഇല്ല. എന്നാൽ ഇപ്പോൾ ഈ ഹൈന്ദവ സംഘടനക്കു ശ്രമിച്ചുകൊണ്ടിരിക്കുന്നവരുടെ ഉദ്ദേശ്യശുദ്ധിയിൽ എനിക്കു സംശയമില്ലായ്കയില്ല. ക്രിസ്തുമതം വിശ്വസിച്ചു പൊയ്പ്പോയ ഹിന്ദുക്കളെ തിരിയെ എടുക്കുകയും ക്രിസ്ത്യാനികളുമായി മത്സരിക്കുകയുമാണ് ഹൈന്ദവസംഘടനയുടെ മുഖ്യമായ ഉദ്ദേശമെങ്കിൽ ആ സംഘടനയോടു എനിക്കു യാതൊരു സഹഭാവവും ഇല്ല. ഹിന്ദുമതത്തെ പരിഷ്ക്കരിച്ചു ആർക്കും സ്വീകാര്യവും സ്വീകരിച്ചാൽ പ്രയോജനകരവുമായ ഒരു മതമാക്കി തീർക്കുവാനാണു ഹൈന്ദവസംഘടനയെങ്കിൽ അതിൽ ചേർന്നു എന്റെ ശക്തിക്കൊത്ത ശ്രമങ്ങൾ ചെയ്യുവാൻ ഞാൻ സന്നദ്ധനാണ്. ഹൈന്ദവസംഘടനയ്ക്കു മതസംബന്ധമായോ, സമുദായസംബന്ധമായോ ഉള്ള ഉദ്ദേശമല്ലാതെ രാഷ്ട്രീയമായ ഉദ്ദേശം ഉണ്ടായിരിക്കുവാൻ പാടില്ലെന്നുള്ള അഭിപ്രായമാണ് എനിക്കുള്ളതു്. രാഷ്ട്രീയമായ കാര്യങ്ങൾക്കു മതവുമായി ബന്ധമില്ലാത്ത ഒരു സ്ഥാനമാണു ഞാൻ കല്പിച്ചിട്ടുള്ളതു്. ഇൻഡ്യയിൽ നാഷണൽ കാൺഗ്രസിന്റെ നിലയും അതാണെന്നു തിരുവിതാംകൂറിലെ വലിയ കാൺഗ്രസ് പക്ഷപാതികളായ നായന്മാരും സമ്മതിക്കുന്നതാണല്ലൊ. മതസംബന്ധമായ കാര്യത്തിനു ഹൈന്ദവസംഘടനയും, സമുദായ പ്രാതിനിധ്യതത്വം അംഗീകരിക്കുവാൻ നായന്മാർ വിസമ്മതംകാട്ടി നില്ക്കുന്നകാലംവരെ രാഷ്ട്രീയകാര്യങ്ങൾക്കു ക്രൈസ്തവ—ഈഴവ—മുസ്ലീം സംഘടനയുമാകട്ടെ എന്നുള്ള അഭിപ്രായമാണു എനിക്കുള്ളതു്. എസ്. എൻ. ഡി. പി. യോഗത്തിന്റെ അഭിപ്രായവും ഇതാണെന്നാണു എന്റെ വിശ്വാസം. പ്രചരണവേലകൊണ്ടു അടുത്ത പൊതുയോഗത്തിൽ വച്ചു യോഗത്തിന്റെ ഭൂരിപക്ഷാഭിപ്രായം മി. പണിക്കരുടെ അഭിലാഷംപോലെ സ്വാധീനപ്പെടുത്താമെങ്കിൽ എനിക്കു യാതൊരു വിരോധവുമില്ല.

മി. കെ. കുഞ്ഞുപണിക്കരുടെ ലേഖനത്തിനു മറുപടിയായിട്ടല്ല ഞാൻ ഈ ലേഖനം എഴുതുന്നതു്. ഈഴവർ രാഷ്ട്രീയരംഗത്തിൽ കേവലം കുട്ടിത്തരവേഷക്കാരാണ്. കുറെ പയററിതെളിഞ്ഞു ആദ്യവസാന വേഷക്കാരാകുവാൻ ഉള്ള തന്റേടം ഉണ്ടാകുന്നതുവരെ ഈഴവർ ക്രൈസ്തവ-മുസ്ലീം സമുദായങ്ങളുമായി യോജിച്ചു നില്ക്കയാണു വേണ്ടതു്. കഴിഞ്ഞ നാലുസംവത്സരക്കാലം അവരുമായി യോജിച്ചുനിന്നു അവരുടേയും സഹായത്താൽ ഫ്രാഞ്ചൈസ് വിപുലമാക്കിച്ച് റിസർവേഷനും സമ്പാദിച്ച ഈഴവർ കൃതജ്ഞതയെന്തെന്നറിയുന്നവരാണെങ്കിൽ, അടുത്ത തിരഞ്ഞെടുപ്പിൽ ക്രൈസ്തവ—മുസ്ലീം സമുദായങ്ങളെ പകരം സഹായിക്കുവാനുള്ള ചുമതല അവർക്കുണ്ടു്. ഈ ചുമതല മറന്നു കൃതഘ്നത കാണിച്ചു തുടങ്ങിയിരിക്കുന്ന മി. കുഞ്ഞുപണിക്കരുടെ ദുഷിച്ച പ്രചരണവേലയിൽ സമുദായം അകപ്പെടരുതു് എന്നു കരുതിയാണ് ഈ ലേഖനം എഴുതുവാൻ ഞാൻ നിർബന്ധിതനായിതീർന്നതു്.

---

# യോഗംപാർലിമെൻററിബോർഡ് നടത്തിയ തിരഞ്ഞെടുപ്പ്

(ആർ ശങ്കർ, ബി. എ., ബി. എൽ.)

എസ്. എൻ. ഡി. പി. പാർലിമെൻററിബോർഡിൻെറ തീരുമാനം തങ്ങൾക്കു അനുകൂലമായി കലാശിക്കാഞ്ഞതിൽ കുപിതരായ ഏതാനുംപേർ ബോർഡിൻെറ ഘടനയേയും പ്രവർത്തനത്തേയും പററി ചോദ്യംചെയ്യുന്നതിനും, കഴിയുമെങ്കിൽ തിരഞ്ഞെടുപ്പിനു മത്സരിക്കുന്നതിനും ഒരുങ്ങി പുറപ്പെട്ടിരിക്കുന്ന ഈ സന്ദർഭത്തിൽ, ബോർഡിൽ സ്ഥാനാർത്ഥിത്വം അർത്ഥിച്ചുകൊണ്ടു് പേർ സമർപ്പിച്ചു് പരാജിതനായിത്തീർന്ന ഞാൻ മൗനം അവലംബിക്കുന്നതു ശരിയല്ലെന്നു കരുതിയാണു് ഇതെഴുതുന്നതു്. എൻെറ ദൃഷ്ടിയിൽ ബോർഡിൻെറ ഘടനയിലും നടപടിയിലും ആക്ഷേപാർഹമായി യാതൊന്നും കാണുന്നില്ല. അതിലെ മിക്ക അംഗങ്ങളും വളരെക്കാലമായി സമുദായസേവനം അനുഷ്ഠിച്ചുവരുന്ന മാന്യന്മാരാണു്. സ്ഥാനാർത്ഥികളെ സ്വീകരിക്കുന്നതിൽ അവർ അംഗീകരിച്ച മാനദണ്ഡങ്ങൾ സമുദായസേവനതല്പരത, ആദർശശുദ്ധി, അഭിപ്രായദാർഢ്യം, സാമർത്ഥ്യം, നിയോജകമണ്ഡലത്തിൽ സ്ഥാനാർത്ഥിക്കുള്ള സ്വാധീനശക്തി മുതലായവയാണെന്നു ഞാൻ അറിയുന്നു. ഇതിലും ഒരാക്ഷേപത്തിനും വക കാണുന്നില്ല. യാതൊരുതരമായ ദുഷ്പ്രേരണയ്ക്കും അവർ വശംവദരായിരുന്നില്ലെന്നുള്ളതിനു്, സകലവിധ തന്ത്രങ്ങളും കൗശലങ്ങളും പ്രയോഗിച്ചു് അവരുടെ വോട്ടു ക്യാൻവാസുചെയ്യുവാൻ പണിപ്പെട്ടു ശ്രമംചെയ്തു ചില സ്ഥാനാർത്ഥികൾക്കു പററിയ പരാജയത്തേക്കാൾ മികച്ച ഒരു തെളിവു് ആവശ്യമുണ്ടെന്നു തോന്നുന്നുമില്ല. സംഗതികൾ ഇങ്ങനെയാണെങ്കിലും ചില വിദ്വാന്മാർ, ബോർഡിൻെറ തീരുമാനത്തിനു വിധേയരായിരുന്നുകൊള്ളാമെന്നു പ്രതിജ്ഞചെയ്തശേഷം, ഇപ്പോൾ അതിനെ എതിർക്കാൻ കച്ചകെട്ടി പുറപ്പെട്ടിരിക്കുന്നതിൻെറ രഹസ്യം എല്ലാ സമുദായാംഗങ്ങളും ആരായേണ്ടതാണു്. തങ്ങളുടെ സ്വാർത്ഥം നേടുന്നതിനു് യോഗത്തിൻെറ പിൻബലം സിദ്ധിക്കുമെങ്കിൽ ഇരിക്കട്ടെ; ഇല്ലെങ്കിൽ യോഗത്തേയും എതിർത്തു് സ്വാർത്ഥലാഭത്തിനു ശ്രമിക്കാം ഇതാണു് ഇവരുടെ നയം. ഈ തൊഴുത്തിൽകുത്തുനയത്തെ പ്രവൃത്തിയിൽകൊണ്ടു വരുന്നതിനു പ്രേരിപ്പിക്കാനും, കഴിയുന്ന ഒത്താശകൾ ചെയ്തുകൊടുക്കാനും, ഇന്നുവരെ എസ്. എൻ. ഡി. പി. യോഗത്തോടു് വളരെ വെറുപ്പോടും വൈരാഗ്യത്തോടും പെരുമാറിയിട്ടുള്ള ചില സമുദായങ്ങളും അവരുടെ ചില പത്രങ്ങളും തയ്യാറായിട്ടുമുണ്ടു്. ഈഴവർക്കു നിയമസഭകളിൽ 10 സ്ഥാനങ്ങൾ സംവരണംചെയ്തുകിട്ടിയതു് സംയുക്തസമുദായങ്ങളുടെ പ്രക്ഷോഭണത്തിൻെറ ഫലമായിട്ടാണെന്നു് ആരും സമ്മതിക്കുമല്ലോ. ആ പ്രക്ഷോഭണത്തിൻെറ മുന്നണിയിൽ നിന്നിരുന്ന എസ്. എൻ. ഡി. പി. യോഗത്തെ ഇല്ലായ്മചെയ്‌വാൻ പഠിച്ച വിദ്യകളെല്ലാം പ്രയോഗിച്ചു് പരാജിതരായി പിൻവാങ്ങിയ വൈരികൾ തന്നെയാണു്, ഉയർന്നുവരുന്ന യോഗത്തിൻെറ അന്തസ്സിനേയും പ്രാബല്യത്തേയും ഉടയ്ക്കുന്നതിനു് ഈ വിദ്വാന്മാരെ ആയുധങ്ങളാക്കി സ്വീകരിച്ചിരിക്കുന്നതു്. സമുദായത്തിൻെറയും യോഗത്തിൻെറയും അഭിമാനം സംരക്ഷിക്കുന്നതിൽ, വീഴ്ചയുള്ള ഏതു സമുദായാംഗത്തിൻെറയും ശ്രദ്ധ പതിയേണ്ട ഈ അവസരത്തിൽ, ശത്രുക്കളുടെ വലയിൽ ചാടി ആത്മഹത്യയ്ക്കൊരുങ്ങുന്ന ഇക്കൂട്ടരുടെ അന്ധത്വത്തിനോ, ബുദ്ധിശൂന്യതയ്ക്കോ പ്രഥമസ്ഥാനം നൽകേണ്ടതെന്നു നിർണ്ണയിക്കാൻ വിഷമമായിരിക്കുന്നു.

ദിവാൻ സർ സി. പി. രാമസ്വാമി അയ്യർ അവർകളുടെ അനുഗ്രഹത്തിനും പ്രശംസയ്ക്കും പാത്രമായ എസ്. എൻ. ഡി. പി. സംഘടനയെ എതിർക്കുന്നതിനു് ഈഴവരായി ജനിച്ചവരിൽ തന്നെ ചിലരുണ്ടെന്നു വരുത്തുന്നതിൽപരം ഒരവമാനം ഈഴവരെസംബന്ധിച്ചിടത്തോളം ഇപ്പോൾ ഉണ്ടാകേണ്ടതില്ല. പോകട്ടെ, എല്ലാ നല്ലകാര്യങ്ങളേയും എതിർക്കുന്ന ഒരു കൂട്ടം സംസ്ക്കാരശൂന്യന്മാർ ഏതുസമുദായത്തിലും കണ്ടേക്കും. എന്നാൽ സർവ്വകലാശാലയിലെ രണ്ടു ബിരുദങ്ങൾ വീതം സമ്പാദിക്കാൻ തക്ക ബുദ്ധിയും സാമർത്ഥ്യവും ഉള്ള മാന്യന്മാരിൽ ചിലരും ഈ സാഹസത്തിനു പുറപ്പെടുന്നതു കാണുന്നതാണു് ദയനീയമായിരിക്കുന്നതു്. ഇവരെ തങ്ങളുടെ വലയിൽ കുരുക്കിയ ശത്രുക്കൾപോലും ഒളിവിൽ ഇവരുടെ ആത്മവഞ്ചനയെ പററി ചിന്തിച്ചു് പുഞ്ചിരിതൂവുന്നുണ്ടാവാം.

ഇവർ ചില കാര്യങ്ങൾ പ്രത്യേകം ആലോചിക്കേണ്ടതാണു്. തങ്ങൾകൂടി ഉൾപ്പെടുന്ന സമുദായം അഭിമാനത്തോടുകൂടി ജീവിക്കത്തക്ക ഒരു പരിതഃസ്ഥിതി ഈ രാജ്യത്തുണ്ടാക്കിത്തീർത്തതു് എസ്. എൻ. ഡി. പി. യോഗമാണു്. ആ യോഗത്തിൻെറ ജനയിതാവു് സകലജനാരാദ്ധ്യനായ ശ്രീനാരായണഗുരുവുമാണു്. ആ മഹാത്മാവിൻെറ വാത്സല്യപൂർവ്വമായ പരിചരണത്തിൽ വളർന്ന അതു് ഇന്നു കേരളത്തിലെ ഏററവും വലിയ സാമുദായിക സ്ഥാപനമായിത്തീർന്നിരിക്കുന്നു. ആരംഭം മുതല്ക്കുള്ള അതിൻെറ ചരിത്രം പ്രതിബന്ധങ്ങളോടുള്ള പോരാട്ടത്തിൻെറ കഥമാത്രമാണു്. വിജയലക്ഷ്മി എല്ലായ്പോഴും യോഗത്തോടു പക്ഷപാതം കാണിച്ചിട്ടുണ്ടു്. കുന്നുകളേയും പാറകളേയും മഹാതരുക്കളേയും തട്ടിത്തകർത്തു തരിപ്പണമാക്കി ഇരച്ചു പായുന്ന യോഗപ്രവാഹത്തെ ഇക്കൂട്ടരുടെ മണൽ കോട്ടയ്ക്കു ഒരു നിമിഷമെങ്കിലും എതിർത്തു നില്ക്കാൻ സാധിക്കുമോ? സ്വന്തം ഗുണത്തെ ഓർത്തെങ്കിലും ഈ നിന്ദാർഹമായസംരംഭത്തിൽനിന്നു് ഇവർ പിന്മാറേണ്ടതാണു്.

യോഗത്തിൻെറ തീരുമാനത്തെ എതിർത്തു് ഒരാൾക്കു നിയമസഭയിൽ എത്തുക എന്നുള്ളതു് അസാദ്ധ്യം തന്നെ. എതിർത്തു പരാജിതനായാൽ ഇനി അയാളുടെ ജീവിതത്തിൽ ഒരിക്കലും നിയമസഭ സ്വപ്നംകൂടി കാണേണ്ട. വിജയിയായാൽ നിയമസഭയിൽ ഇപ്പോൾ ഒഴിഞ്ഞുകിടക്കുന്ന 'ശ്രീപരമേശ്വര'പ്പട്ടം കരസ്ഥമാക്കാം. എല്ലാസ്ഥലത്തും ആളുകളുടെ അവഹേളനത്തിനു പാത്രവുമാകാം. ചുരുക്കത്തിൽ ആ പ്രവൃത്തിമൂലം ഒരാൾ തൻെറ രാഷ്ട്രീയമായ ആത്മഹത്യ (Political Suicide) സ്വയം വരിക്കുകയായിരിക്കും ചെയ്യുന്നതു്.

പ്രതിജ്ഞാപത്രം ഒപ്പിട്ടശേഷം ഇപ്പോൾ അതിനെ ലംഘിക്കാൻ ഭാവിക്കുന്ന ഈ പ്രമാണിവേഷധാരികളോടു ഒന്നുരണ്ടു കാര്യങ്ങൾ നേരെ ചോദിക്കാൻ തോന്നിപ്പോകുന്നു. സ്നേഹിതന്മാരെ, നിങ്ങൾക്കു അഭിമാനമില്ലേ? ഉണ്ടെങ്കിൽ ശത്രുക്കളുടെ തന്ത്രത്തിൽ പെട്ടു സമുദായത്തെ അവമാനിക്കാൻ തുനിയുന്നതെന്തു്? നിങ്ങൾക്കു നീതിബോധമില്ലേ? ഉണ്ടെങ്കിൽ സ്വാർത്ഥലാഭത്തിനുവേണ്ടി അന്തസ്സാരവിഹീനമായ വാദങ്ങൾ പുറപ്പെടുവിക്കുന്നതെങ്ങനെ? നിങ്ങൾക്കു സന്മാർഗ്ഗദീക്ഷയില്ലേ? ഉണ്ടെങ്കിൽ പൊതുജനങ്ങളുടെ പ്രാതിനിധ്യം വഹിക്കാൻ ആഗ്രഹിക്കുന്ന നിങ്ങൾ പ്രതിജ്ഞാലംഘനം ചെയ്യാൻ ഒരുങ്ങുന്നതെന്തു്? നിങ്ങൾക്കു ബുദ്ധിയില്ലേ? ഉണ്ടെങ്കിൽ ഈ സമുദായദ്രോഹത്തിനിറങ്ങിയാൽ അവമാനവും പരാജയവും വരിക്കേണ്ടിവരുമെന്നു നിങ്ങൾ അറിയാത്തതെന്തു്?

# അവകാശം മാത്രം പോരാ
# അനുഭവം കൂടെ വേണം

(സക്കറിയാ ഒളശ)

ഒന്നിച്ചുനിന്നാലുണ്ടാകാവുന്ന ഗുണങ്ങളെയും ഭിന്നിച്ചുപോയാൽ വരാവുന്ന ദോഷങ്ങളെയുംപററി തിരുവിതാംകൂറിലെ അവശസമുദായങ്ങളോടു് ആരും ഉപദേശിക്കേണ്ട ആവശ്യമില്ല. ആ ഗുണദോഷങ്ങൾ അവർ അനുഭവിച്ചറിഞ്ഞിട്ടുണ്ടു്. കഴിഞ്ഞ നാലഞ്ചുകൊല്ലക്കാലം ക്രൈസ്തവ—ഈഴവ—മുസ്ലീം സമുദായങ്ങൾ ഒന്നിച്ചുനിന്നു പരിശ്രമിച്ചതിന്റെ ഫലമായി നിയമസമിതികളിൽ കുറേ സ്ഥാനങ്ങളുടെ അവകാശം പതിച്ചുകിട്ടുവാൻ അവക്കു സാധിച്ചു. എന്നാൽ അങ്ങനെ പേരിനു് അവകാശം പതിച്ചുകിട്ടിട്ടുകൊണ്ടായില്ലെന്നും അതു ശരിക്കു് അനുഭവത്തിൽ വരുത്തേണ്ടതാണെന്നും ഉള്ള വസ്തുത അവശസമുദായാംഗങ്ങൾ വിസ്മരിച്ചുകളകയൊ അതിനെപ്പററി വേണ്ടപോലെ വിചാരിക്കാതിരിക്കുകയൊ ചെയ്യുന്നില്ലേ എന്നു് ഞാൻ ആശങ്കിക്കുന്നു. ഈഴവക്കും മുസ്ലീങ്ങൾക്കും ലത്തീൻക്രിസ്ത്യാനികൾക്കും സീററുകൾ പ്രത്യേകം തിരിച്ചിട്ടിരിക്കുന്നതുകൊണ്ടു പ്രസ്തുത സമുദായങ്ങളുടെ അവകാശം ആ സമുദായങ്ങളിലുള്ള ആളുകൾക്കു മാത്രമാണല്ലൊ ലഭിക്കുന്നതു്; അതാക്കായാലെന്താണു്; എന്നിങ്ങനെയാണു് ചിലരുടെ ചിന്ത! ഒരു സമുദായത്തിന്റെ ആവശ്യത്തിനും ആഗ്രഹത്തിനും വിപരീതമായി ആ സമുദായത്തിലെ ഒരംഗം ജനപ്രതിനിധി എന്ന നിലയിൽ പ്രകടിപ്പിക്കുന്ന അഭിപ്രായം അന്യസമുദായത്തിലെ ഒരംഗം പ്രകടിപ്പിക്കുന്ന വിപരീതാഭിപ്രായത്തെക്കാൾ ആപല്ക്കരമാണു്. നമ്മുടെ സമുദായത്തിൽനിന്നു നാം തെരഞ്ഞെടുത്തയയ്ക്കുന്ന പ്രതിനിധി പ്രകടിപ്പിക്കുന്ന അഭിപ്രായത്തെപ്പററി നമുക്കു് എന്താക്ഷേപം പറയാൻ കഴിയും? നേരെമറിച്ചു്, നമ്മുടെ സമ്മതിദാനത്തിന്റെയുംകൂടെ സഹായത്തിന്മേലായിരുന്നാലും അന്യസമുദായത്തിലെ ഒരംഗമാണു് നമ്മുടെ നിയോജകമണ്ഡലത്തിന്റെ പ്രാതിനിധ്യം വഹിക്കുന്നതെങ്കിൽ അതിനു നമുക്കു സമാധാനം പറയാൻ കഴിയും. അതു സമുദായത്തെ ബാധിക്കുകയില്ല. അതുകൊണ്ടു സ്വസമുദായത്തിൽനിന്നു് ആരെങ്കിലും പ്രതിനിധിയായിപ്പോകണം എന്നു വിചാരിച്ചാൽ പോരാ; യഥാത്ഥ സമുദായപ്രതിനിധിയായി വത്തിക്കുവാൻതക്ക ഒരുക്കവും മരുക്കവുമുള്ളവരെ തന്നെയാണു നിയമസമിതികളിലേക്കു നിയോഗിക്കേണ്ടതു്. സീററുകൾ വേർതിരിച്ചുകിട്ടിയതുകൊണ്ടു പ്രതിനിധികളെ തെരഞ്ഞെടുക്കുന്ന കാൎയ്യത്തിൽ ശ്രദ്ധ പതിക്കേണ്ട എന്നു വിചാരിക്കുന്നതു് അബദ്ധവും, അതു കൂടുതൽ ആപല്ക്കരവുമാണു്. ഒഴിവില്ലാത്ത ഒരു കഴവാണതു്.

സുറിയാനിക്രിസ്ത്യാനികൾ അന്യസമുദായങ്ങളോടു പൊരുതു വിരുതു നേടേണ്ടിയിരിക്കുന്നു. ആ സ്ഥിതിക്കു്, അവർതന്നെ പരസ്പരം മത്സരിക്കുന്നതായാൽ എന്തായിരിക്കും അനുഭവം? വളരെ വഴക്കും വാഗ്വാദവും കഴിച്ചാണു് അവകാശം സ്ഥാപിച്ചതു്. അതു സന്തോഷത്തോടുകൂടെ അനുഭവിക്കുന്നതിനുപകരം, ആ അവകാശത്തിനുവേണ്ടി വേണ്ടാത്ത വഴക്കുണ്ടാക്കി അനുഭവം നഷ്ടപ്പെടുത്തി കളയുമെങ്കിൽ ഈ രാജ്യത്തു് അഭിമാനത്തോടുകൂടി ജീവിക്കുവാൻ അവക്കു് അഹതയില്ലെന്നാണതിന്റെ അത്ഥം. കലഹകലാകുശലന്മാരുടെ കപടവലയിൽ കുടുങ്ങിയോ, സ്വാത്ഥദേവതയുടെ കടുംപിടിയിൽ കുഴങ്ങിയോ എങ്ങനെയെന്നറിഞ്ഞില്ല കക്ഷിപക്ഷഭേദങ്ങളുമായി ചിലർ രംഗപ്രവേശം ചെയ്തിട്ടുണ്ടു്. മററു ചിലർ അണിയറയിൽ വേഷമിട്ടുംവരുന്നു. ഈഴവരെ ഹിന്ദുപക്ഷമെന്നും അഹിന്ദുപക്ഷമെന്നും രണ്ടായിക്കീറി പകക്കണം; ലത്തീൻകാരെ മഹാജനസംഘമെന്നും മഹാജനസഭയെന്നും ഉള്ള പേരിൽ തല്ലിത്തിരിക്കണം; മുസ്ലീങ്ങളെ ഭാഗിച്ചു സഭയിലും ലീഗിലും തിരിച്ചുവിട്ടു അടിച്ചുനോക്കാൻ പറഞ്ഞയയ്ക്കണം; സുറിയാനിക്കാരെപ്പററി പറയുന്നതായാൽ കത്തോലിക്കരെന്നും അകത്തോലിക്കരെന്നും ഒരു പ്രസിദ്ധ വിഭാഗം. അകത്തോലിക്കരിൽതന്നെ യാക്കോബായാ, മാർത്തോമ്മാ ആംഗ്ലിക്കൻ ഇങ്ങനെ ചിലവകഭേദം. ആ യാക്കോബായക്കാരിലാകട്ടെ മെത്രാൻകക്ഷിയും ബാവാക്കക്ഷിയും; ഈ കക്ഷിപക്ഷഭേദങ്ങളെല്ലാം ഒളിവിൽനിന്നു തെളിവിലേക്കു വരുന്നതു തെരഞ്ഞെടുപ്പു കാലത്താണു്. കുടുംബവിദ്വേഷം പൂവ്വവഴക്കു് ഇവയെല്ലാം മറവിൽനിന്നു പൊതുവിലേക്കു വരുന്ന സന്ദർഭവും അതുതന്നെ. ഇങ്ങനെയുള്ള അനാഥപ്രേതങ്ങളെ ചുമക്കുവാൻ കുറേ ആളുകളുമുണ്ടാകും. മോശപ്പെട്ട സമുദായവാദത്തിൽ നിന്നു കീത്തിപെട്ട ദേശീയവാദത്തിലേക്കു കാൽ വയ്ക്കുവാൻ കൊതിക്കുന്ന ക്രൈസ്തവ യുവാക്കന്മാർ; കടക്കാരുടെയും കൃഷിക്കാരുടെയും ഭാഗം പിടിച്ചു പുറപ്പെടുന്ന കഷകബന്ധുക്കൾ; പണവ്യാപാരികളുടെ മറപിടിച്ചു വരുന്ന ധനതത്വശാസ്ത്രജ്ഞന്മാർ; ഈ വേഷക്കാരെല്ലാം തെരഞ്ഞെടുപ്പുനാടകമഭിനയിക്കുവാൻ ഒരുങ്ങുകയും ഇറങ്ങുകയും ചെയ്തിരിക്കുന്നു. അവർ വിചാരിക്കുന്ന സ്ഥാനാത്ഥിക്കു് സ്ഥാനം കിട്ടണം; അതാണു പരമോദ്ദേശ്യം. ഇങ്ങനെ അവശസമുദായങ്ങളുടെ ഇടയിൽ ഭിന്നിപ്പുണ്ടാക്കി തൻകാൎയ്യം നേടാൻ നടക്കുന്ന സമുദായദ്രോഹികളെക്കണ്ടറിഞ്ഞു വേണ്ടപോലെ പ്രവത്തിക്കുവാൻ സമ്മതിദാതാക്കൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്. വിവേചനബുദ്ധിയോടുകൂടെ തെരഞ്ഞെടുപ്പിൽ വത്തിക്കാത്ത പക്ഷം പതിച്ചുകിട്ടിയ അവകാശം അനുഭവപ്പെടാതെ പോകുമെന്നു മാത്രമല്ല അതു സമുദായത്തിനു നാശഹേതുകമായിത്തീരുകയും ചെയ്യും. ചില പുതിയ അവകാശവാദികളും നവീന ആദശക്കാരും സ്ഥാനത്തിനായോ സ്ഥാനാത്ഥിക്കായോ നിയോജകമണ്ഡലങ്ങളിൽ പ്രത്യക്ഷപ്പെടുമ്പോൾ അവരുടെ അവകാശവാദത്തിലുള്ള ന്യായം, അവരുടെ ഉദ്ദേശ്യശുദ്ധി, അവരുടെ രാഷ്ട്രീയ പൂവ്വചരിത്രം എന്നിവയെപ്പററി വോട്ടറന്മാർ ആലോചിക്കുന്ന പക്ഷം തെരഞ്ഞെടുപ്പിൽ ആരെയാണു സഹായിക്കേണ്ടതെന്നു് അവക്കു ബോധപ്പെടും.

—

ഈ അവസരത്തിൽ സമുദായാംഗങ്ങളുടെ കത്തവ്യം സ്പഷ്ടമാണു്. ചിലരുടെ സ്വാത്ഥബുദ്ധിയും സമുദായത്തിന്റെ അഭിമാനവുംകൂടി ഒരു സംഘട്ടനം ഉണ്ടാകാൻ പോകുന്നു. യോഗം വീണ്ടും ഒരു പരീക്ഷണഘട്ടത്തിൽ എത്തിയിരിക്കുന്നു. അന്യസമുദായങ്ങളുടെ ആദരവിനും അസൂയയ്ക്കും പാത്രമായിത്തീന്നിരിക്കുന്ന എസ്. എൻ. ഡി. പി. യോഗത്തിന്റെ സംഘടനാശക്തി അനിരോധ്യവും അപ്രമേയവുമാണെന്നു കാണിക്കേണ്ടതു് ഇപ്പോഴാണു്. പാർലിമെൻററിബോർഡു അംഗീകരിച്ച സ്ഥാനാത്ഥികൾതന്നെ തിരഞ്ഞെടുക്കപ്പെടുന്നതിനു് ആവശ്യമായ എല്ലാ ശ്രമങ്ങളും ചെയ്യുന്നതിനു് സമുദായാംഗങ്ങൾ ഒത്തൊരുമിക്കുന്നതാണു് നമ്മുടെ ഇപ്പോഴത്തെ കത്തവ്യം. ആ ശ്രമത്തിൽ നമ്മെ സഹായിക്കാൻ യോഗത്തിന്റെ സ്ഥാപകനും പരിപോഷകനും ആയിരുന്ന പുണ്യാത്മാവിന്റെ തിരുനാമസ്മരണ ഒന്നുമാത്രംമതി. വിജയം നിശ്ചയം.

—'—

THE KERALA KAUMUDI

VOL. 28 NO. 11




പുസ്തകം 28 നമ്പർ 11

1112 മീനം 1 ഞായർ

## വർഗ്ഗീയസ്നേഹവും ദേശീയസ്നേഹവും

ദ്വൈതവും അദ്വൈതവും എന്ന രണ്ടു വേദാന്തങ്ങൾക്കു പുറമേ വിശിഷ്ടാദ്വൈതമെന്നു മൂന്നാമതൊരു വേദാന്തവുംകൂടി ഉണ്ടല്ലോ. ഇൻഡ്യയിലെ വർഗ്ഗീയവാദവും ദേശീയവാദവും ദ്വൈതവും അദ്വൈതവും പോലെയുള്ള രണ്ടു വേദാന്തവാദങ്ങളാണ്. വർഗ്ഗീയവാദം ദ്വൈതവും ദേശീയവാദം അദ്വൈതവുമാകുന്നു. തല്ക്കാലസ്ഥിതിക്കു വർഗ്ഗീയവാദം അനുവദിക്കാതെ നിവൃത്തിയില്ലെന്നുള്ള ദേശീയവാദികളുടെ വാദവും, ചരിത്രസംബന്ധമായ കാരണങ്ങളാൽ മുസ്ലീങ്ങൾക്കു മാത്രം വർഗ്ഗീയ പ്രാതിനിധ്യം അനുവദിക്കാമെന്നുള്ള കാൺഗ്രസിന്റെ വാദവും രാഷ്ട്രീയവേദാന്തത്തിലെ വിശിഷ്ടാദ്വൈതവാദമാകുന്നു. അദ്വൈതവാദം അങ്ങേഅററത്തു ചെല്ലുമ്പോൾ ആ വാദിയുടെ പേരു പ്രച്ഛന്നബുദ്ധനെന്നാകുമെന്നു വേദാന്തവാദങ്ങളിൽ സാമാന്യജ്ഞാനം ഉള്ളവർക്കുപോലും അറിയാമല്ലോ. ഇൻഡ്യൻ ജനതയിൽ ജാതിമതഭേദബുദ്ധി ഒന്നുമില്ലെങ്കിൽ വർഗ്ഗീയവാദം എന്നൊരു വാദമേ ഉണ്ടാവുകയില്ലായിരുന്നു. ചരിത്രസംബന്ധമായ കാര്യങ്ങളാൽ മുസ്ലീങ്ങൾക്കു സമുദായ പ്രാതിനിധ്യം സമ്മതിച്ച കാൺഗ്രസ് മുസ്ലീങ്ങളുടെ ചരിത്രത്തിലേക്കു നോക്കിയതല്ലാതെ തങ്ങളുടെയും മററും ചരിത്രത്തിലേക്കു നോക്കിയതേ ഇല്ല. ജനസമുദായത്തിന്റെ മേലെ അററത്തെ പടിയിൽ ബ്രാഹ്മണനും, താഴെ അററത്തെ പടിയിൽ പറയനും നിന്നു ദേശോൽക്കർഷം പുലത്താൻ തുടങ്ങിയിട്ടു നൂററാണ്ടുകൾ മാത്രമല്ല ആയിരത്താണ്ടുകൾ തന്നെ അനേകം കഴിഞ്ഞു. ആ നില ഭേദപ്പെടുത്തുവാൻ ശ്രമിച്ച ബുദ്ധമുനിയുടെ അനുയായികളായ ബൌദ്ധഭിക്ഷുക്കളെ നാക്കറുത്തും, ശൂലത്തിലാട്ടും, ജീവനോടു നിറുത്തി തിളച്ച എണ്ണ ദേഹത്തു പകൻ പൊള്ളിച്ചും, ബുദ്ധവിഹാരങ്ങളെല്ലാം കൈയ്യേറിയും കവർച്ചചെയ്തും കൈവശപ്പെടുത്തിയും, ബുദ്ധഭിക്ഷുണികളെ ചാരിത്രഭംഗം ചെയ്തും, ബൌദ്ധകന്യകയെ ക്ഷതയോനിയാക്കിയാൽ സ്വല്പപണം പ്രായശ്ചിത്തം ചെയ്താൽ പാപപരിഹാരം വരുമെന്നു സ്മൃതിനിർമ്മിച്ചും ബുദ്ധമതക്കാരുടെ സംഹാരക്രിയ നടത്തി ദേശീയത്വം ഉറപ്പിച്ചവരുടെ പരാക്രമചരിത്രത്തിലോട്ടു കാൺഗ്രസും ദേശീയവാദക്കാരും നോക്കാത്തതു നാണംകൊണ്ടോ ഭയംകൊണ്ടോ എന്നറിഞ്ഞില്ല. ദേശീയത്വവും കാൺഗ്രസും തകൃതികലുക്കന്നേ ബ്രിട്ടീഷ് ഇൻഡ്യയിലെ ഹരിജനങ്ങൾക്കു ദേശീയക്കാരിൽനിന്നുണ്ടായിക്കൊണ്ടിരിക്കുന്ന അനുഭവങ്ങൾ എല്ലാവർക്കും അറിവുള്ളതാണല്ലോ. ജനസമുദായത്തിൽ എന്നുവരെ വർഗ്ഗീയഭിന്നതകൾ ഉണ്ടായിരിക്കുമോ അന്നുവരെ വർഗ്ഗീയതാല്പര്യങ്ങളും ഉണ്ടായിരിക്കുമെന്നുള്ളതു യുക്തിവാദം ചെയ്യാതെ ഏവർക്കും ബോദ്ധ്യമുള്ള കാര്യമാകുന്നു. വർഗ്ഗീയപ്രാതിനിധ്യവാദം ഉണ്ടായില്ലെങ്കിൽ ഒരു ഇരുപത്തഞ്ചുകൊല്ലം മുമ്പേ സർക്കാർ സർവീസിലും ജനപ്രാതിനിധിസ്ഥാപനങ്ങളിലും എന്നു വേണ്ട പബ്ലിക്കുസ്കൂളുകളിൽപോലും എത്തിനോക്കുവാൻ അവകാശമില്ലാതെ അകലെകിടന്നു നിലവിളിച്ച ജനങ്ങൾക്കു എന്തെങ്കിലും ആശ്വാസം ഉണ്ടാക്കിക്കൊടുക്കുവാൻ ഇന്നത്തെ ദേശീയക്കാർ തുനിയുമായിരുന്നോ എന്നു നമുക്കു നേരിട്ടറിവുള്ള ദേശീയക്കാരുടെ ഇന്നത്തെ നില നോക്കിയാൽ അറിയാവുന്നതാണ്.

തിരുവിതാംകൂറിൽ നിയമസഭ ഉണ്ടായിട്ടു അരനൂററാണ്ടു കഴിയാറായി. ഇവിടത്തെ വലിയ ഭൂരിപക്ഷം ജനവിഭാഗങ്ങളായിരുന്ന അവർണ്ണഹിന്ദുക്കൾക്കു ഈ ജനപ്രതിനിധി സ്ഥാപനത്തിന്റെ കവാടം സൂക്ഷിപ്പുകാർ അതിനുള്ളിലേക്കു പ്രവേശിക്കുവാൻ സ്വന്തമനസ്സാലെ ഇന്നോളംവരെ അനുവാദം കൊടുത്തിട്ടുണ്ടോ? അതിസാഹസങ്ങൾ ചെയ്തും അഹിന്ദുക്കളുടെ സഹായത്തോടുകൂടിയും നടത്തിയ വർഗ്ഗീയവാദംകൊണ്ടു നായന്മാരേക്കവിഞ്ഞ ജനസംഖ്യയുള്ള ഈഴവർക്കു എട്ടു സീററുകൾ മഹാരാജാവു തിരുമനസ്സിലെ കാരുണ്യംകൊണ്ടു അനുവദിച്ചുകൊടുത്തിരിക്കുന്നു എന്നുള്ള പ്രഖ്യാപനം ഉണ്ടായപ്പോൾ നമ്മുടെ ദേശീയവാദികളിലെ അഗ്രഗണ്യന്മാർക്കുണ്ടായ വ്യഗ്രത എത്ര ഉഗ്രമായിരുന്നു എന്നു സകലരും കണ്ടറിഞ്ഞ കാര്യമാണല്ലോ. അതിന്റെ ഉഗ്രതയ്ക്കും ഊഷ്മാവിനും ഇന്നുവരെ ഊററം കുറഞ്ഞിട്ടുണ്ടോ? വർഗ്ഗങ്ങളുള്ള ദേശത്തു വർഗ്ഗീയമായ ദേശീയത്വം അല്ലാതെ വർഗ്ഗീയത്വസ്പർശലേശമില്ലാത്ത തനി ദേശീയത്വം ആരും സ്വപ്നംകാണുകയേ വേണ്ട. വർഗ്ഗീയവാദം ഈ സംസ്ഥാനത്തിലെ വലിയ ഭൂരിപക്ഷം ജനങ്ങളുടെ വാദമാണ്. ഭൂരിപക്ഷത്തിന് അംഗീകരണം നൽകണമെന്നാണു സർവസമ്മതമായ ജനപ്രഭുത്വസിദ്ധാന്തം. ഈ ഭൂരിപക്ഷവാദം അനുവദിക്കാതെ ഏതാനും ന്യൂനപക്ഷക്കാർ എട്ടുനാട്ടും പൊട്ടുമാറു ഒച്ചയുണ്ടാക്കി ദേശീയത്വം സ്ഥാപിച്ചുകളയാമെന്നു മോഹിക്കുന്നതു ഒരതിമോഹമാകുന്നു. ഒരു ജനസമുദായത്തിനു യോജിച്ച ഭരണമേ ശോഭനമാകുകയുള്ളു എന്നു ദേശീയവാദക്കാരായ രാജ്യതന്ത്രജ്ഞന്മാരും സമ്മതിക്കുന്നതാണല്ലോ. നമ്മുടെ ജനസമുദായം ഭിന്നവർഗ്ഗങ്ങളെക്കൊണ്ടു നിറഞ്ഞതാണ്. നമുക്കു യോജിച്ച ഭരണം ഭിന്നവർഗ്ഗപ്രാതിനിധ്യമുള്ള ഭരണമാകുന്നു. മിടുക്കന്മാർ ഭരിച്ചാൽ മതിയെങ്കിൽ ഇൻഡ്യാക്കാരെക്കാൾ ഭരണത്തിനു എത്രയോ മിടുക്കന്മാരായ ഇംഗ്ലീഷ്കാർ തന്നെ ഇൻഡ്യയെ ഭരിക്കട്ടെ എന്നു ഇൻഡ്യയിലെ ദേശീയക്കാർ വാദിക്കുന്നില്ലല്ലോ. ഭരണം നമുക്കുതന്നെ വേണമെങ്കിൽ നമ്മൾ ആരെന്നു നാം അറിയണം. നമ്മൾ ഭിന്നവർഗ്ഗങ്ങളായി നിൽക്കുന്ന ഒരു ജനസമുദായമാണ്. ഭരണത്തിന്റെ കാര്യം വരുമ്പോൾ ആ വസ്തുത മറക്കണമെന്നു പറയുന്നതു മറക്കാൻ സാധിക്കാത്തകാര്യം മറക്കണമെന്നു പറയുന്നതിനു തുല്യമാകുന്നു. ഈഴവരോടും, ക്രിസ്ത്യാനികളോടും, മുസ്ലീങ്ങളോടും രാഷ്ട്രീയമായ കാര്യങ്ങളിൽ സൌഹാർദ്ദം പാടില്ലെന്നു പറഞ്ഞു ആ മൂന്നു സമുദായങ്ങളും തമ്മിലുള്ള സൌഹാർദ്ദത്തെ പുച്ഛിച്ചുകൊണ്ടു ഒററതിരിഞ്ഞു നില്ക്കുന്ന ഒരു സമുദായം വർഗ്ഗീയബുദ്ധിയില്ലാത്ത ദേശീയക്കാരാണെന്നു ഭാവിച്ചാൽ അതു മുഴപ്പൂശണിക്കാ ചോററിൽ പുതസ്സുന്ന വാദമാണെന്നു മനസ്സിലാക്കാൻതക്ക ബുദ്ധി പൊതുജനങ്ങൾക്കുണ്ടെന്നാണു ഞങ്ങളുടെ വിശ്വാസം. ദേശീയവാദം അദ്വൈതവാദംപോലെ മഹിയററ വാദം തന്നെയാണ്; പക്ഷെ അദ്വൈതവാദിയായ ശങ്കരൻപോലും സ്തോത്രങ്ങളും സൌന്ദര്യലഹരിയും ഒക്കെ നിർമ്മിച്ചപ്പോൾ വെറും ദ്വൈതിയുടെ ലഹരി കാണിക്കയൊണു ചെയ്തതു. ദേശീയവാദക്കാരുടെ ദേശീയലഹരി അതുപോലെയുള്ള ഒരു സൌന്ദര്യലഹരി തന്നെയാണ്.

## സാധുജനപരിപാലന യോഗത്തിലെ പ്രസംഗങ്ങൾ

---

സാധുജനപരിപാലനയോഗം മി. അയ്യങ്കാളിയുടെ നേതൃത്വത്തിൽ 33 കൊല്ലം മുമ്പേ സ്ഥാപിതമായതാണ്. എസ്. എൻ. ഡി. പി. യോഗം സ്ഥാപിച്ച് ഒന്നോ രണ്ടോ കൊല്ലം കഴിഞ്ഞിട്ട് ആരംഭിച്ച ഈ യോഗത്തിന്റെ വാർഷിക സമ്മേളനങ്ങൾ പ്രജാസഭക്കാലങ്ങളിൽ തിരുവനന്തപുരം ജൂബിലിഹാളിൽവച്ച് സാധാരണയായി ദിവാൻജിമാരുടെ അദ്ധ്യക്ഷതയിലാണ നടത്തപ്പെട്ടുവന്നിട്ടുള്ളത്. പ്രജാസഭ നിൎത്തലായശേഷം നിയമസഭക്കാലം ഇതിന്നായി ഉപയോഗപ്പെടുത്തി തുടങ്ങി. ഇക്കൊല്ലം സർ സി. പി. യുടെ അദ്ധ്യക്ഷതയിലാണ സമ്മേളനം നടന്നത്. നമ്പൂതിരിമാർ, നായന്മാർ മററുമതക്കാരിലെ പ്രമുഖന്മാർ തുടങ്ങി പല യോഗ്യന്മാരും ഈ സമ്മേളനങ്ങളിൽ ഹാജരായി അധഃകൃതരായി ഗണിക്കപ്പെട്ടിരുന്ന പുലയരുടേയും മററും ഉന്നമനത്തിനായി പല പ്രസംഗങ്ങളും ചെയ്തിട്ടുണ്ട്. ക്ഷേത്രപ്രവേശന വിളംബരത്തിന്റെ പിന്നാലെ നടക്കുവാൻ ഇടയായ ഈ സമ്മേളനത്തിലെ ചില പ്രസംഗങ്ങളിൽ കണ്ട ആശയങ്ങൾ സവിശേഷം സ്മരണീയങ്ങളാണ്. വിളംബരം മൂലം ആഴ്‌വാഞ്ചേരി തമ്പ്രാക്കൾക്കും അയ്യങ്കാളിക്കും സാമുദായിക സമത്വം ലഭിച്ചിരിക്കുന്നു എന്നാണ മി. കെ. എൻ. കേശവൻ നമ്പൂതിരിപ്പാട്, എം. എ., ബി. എൽ., എം. എൽ. സി. പ്രസ്താവിച്ചത്. ഈ വിളംബരംകൊണ്ട് മഹാരാജാവുതിരുമേനി ഉദ്ദേശിച്ചിരിക്കുന്നതു എന്താണെന്നു ദിവാൻജി പല പ്രസംഗവേദികളിലും നിന്നു പ്രസ്താവിച്ചിട്ടുള്ള ചില കാൎയ്യങ്ങൾ കുറെക്കൂടി ഉറപ്പിച്ചു ഇവിടെ പറകയുണ്ടായി. ഹിന്ദുസമുദായത്തെ സംയോജിപ്പിക്കുന്നതിനും സംയുക്തപ്രവൎത്തനങ്ങൾ സാദ്ധ്യമാക്കുന്നതിനും ഇതു് അത്യന്താപേക്ഷിതമാണെന്നു അദ്ദേഹം പറയുന്നു. ഹരിജനങ്ങളെന്നും അധഃകൃതരെന്നും മററുമുള്ള ഉച്ചനീചത്വഭേദക്കുഴപ്പം പാടെ പരിത്യജിക്കണമെന്നും മേലാൽ ആവക പേരുകളൊന്നും പൊതുപ്രമാണങ്ങളിൽ ഉപയോഗിച്ചുകൂടെന്നുമാണ മഹാരാജാവുതിരുമനസ്സിലെ അഭിലാഷമെന്നും യാതൊരുത്തരും മേലാൽ മററൊരാളെ അധഃകൃതനെന്നു വിചാരിക്കുകയോ കരുതുകയോ ചെയ്തുകൂടെന്നും ദിവാൻജി പ്രസ്താവിച്ചുകാണുന്നു. ഇതിൽ 'വിചാര'ത്തിന്റെ കാൎയ്യമാണ വിഷമമായിരിക്കുന്നതു്. ചിരകാലം ക്ഷേത്രപ്രവേശനകാൎയ്യത്തിൽ സമത്വമുണ്ടായിരുന്ന ജാതിക്കാർതമ്മിൽ അനുലോമ വിവാഹം നടപ്പുണ്ടായിരുന്നിട്ടുകൂടിയും അവരുടെയിടയിലുള്ള മേൽകീഴ്‌വിചാരത്തിനു മാററമൊന്നും വന്നുകാണുന്നില്ല. ആ സ്ഥിതിക്കു അനുലോമമായിട്ടെങ്കിലും അന്യജാതി വിവാഹമോ പന്തിഭോജനമോ ഇന്നുവരെ ഉണ്ടായിട്ടില്ലാത്ത ജാതിക്കാരെല്ലാം സർ സി. പി. പറയുംപോലെ 'വിചാരി'ക്കുവാൻ തലമുറകൾ കുറെ കഴിയേണ്ടിവരുമെന്നുമാത്രമല്ല, അതിനാവശ്യമായ പ്രയത്നങ്ങൾ പലതും ചെയ്യേണ്ടതായുമുണ്ട്. ഇവിടെ ഒരു യൂണിവേഴ്‌സിററി ഉണ്ടാക്കുന്ന ബദ്ധപ്പാടു തല്ക്കാലം നിറുത്തിവച്ച് സ്വല്പകാലംമുമ്പുവരെ സ്കൂൾപ്രവേശനം ഇല്ലാതിരുന്നവരുടെയിടയിൽ സാക്ഷരത്വമെങ്കിലും സാൎവ്വത്രികമാക്കിത്തീൎക്കുവാൻ ഗവമ്മെൻറു ശ്രമിക്കുകയാണ് പ്രഥമമായി ചെയ്യേണ്ടതു്. നന്നായവരെ പിന്നെയും നന്നാക്കുന്നനയമല്ലാതെ നന്നാകാതെകിടക്കുന്നവരെ നന്നാക്കുന്ന നയം ഗവമ്മെൻറു ഇതേവരെസ്വീകരിച്ചുകാണുന്നില്ല.അധഃകൃതരുടെയിടയിൽ(ആവാക്കു സൌകൎയ്യത്തിനുവേണ്ടി വീണ്ടുംഉപയോഗിക്കാതെ നിവൃത്തിയില്ല). ഉന്നതവിദ്യാഭ്യാസംഉള്ളവർ ഉണ്ടാകുന്നതിനു തൃപ്തികരമായ സഹായം ക്ഷേത്രപ്രവേശനമനുവദിക്കാത്ത കൊച്ചീ ഗവമ്മെൻറു ചെയ്തുവരുന്നിടത്തോളം തന്നെ തിരുവിതാംകൂർ ഗവമ്മെൻറു ചെയ്യുന്നില്ലെന്നാണ ഞങ്ങളുടെ വിശ്വാസം. ഓരോ താലൂക്കിൽ ചുരുങ്ങിയതു ഒന്നുരണ്ടു ബിരുദധാരികളെങ്കിലും ഈ സമുദായത്തിൽ ഉണ്ടാകുവാൻ കുറെ പണം ഗവമ്മെൻറു ചിലവാക്കുന്നതായാൽ അതിനെക്കുറിച്ചു ആവലാതിപറവാൻ ഈ നാട്ടിൽ ആരും ഉണ്ടായിരിക്കുന്നതല്ല. ഹരിജനസേവാസംഘത്തിന്റേയും മററും സഹായത്തോടുകൂടി കാളേജ്ക്ലാസുകളിൽ പഠിച്ചുവരുന്നവർ ചിലരുണ്ടെങ്കിലും അവരുടെ എല്ലാ ചിലവും ഗവമ്മെൻറിനുതന്നെ ചെയ്യുവാനുള്ള വൈമുഖ്യം എന്താണെന്നു ഞങ്ങൾക്കു മനസ്സിലാകുന്നില്ല. ഗവമ്മെൻറു ചിലതൊക്കെ ചെയ്യുന്നുണ്ടെന്നു ഞങ്ങൾ സമ്മതിക്കുന്നു. എന്നാൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ ആദ്യദശയിൽ സവൎണ്ണഹിന്ദുക്കൾക്കു (ഈ പേരും കുറെനാളത്തേക്കു കൂടി പ്രയോഗത്തിൽ ഇരിക്കാതെ തരമില്ല) അതിൽ അഭിരുചി ജനിപ്പിക്കുവാൻ ഗവമ്മെൻറുചെയ്ത സഹായങ്ങളുടേയും പ്രോത്സാഹനങ്ങളുടേയും കഥകൾ പ്രസിദ്ധമാണല്ലോ. ഉന്നതവിദ്യാഭ്യാസത്തിനു വലുതായ പ്രോത്സാഹനം സർക്കാർ ഉദ്യോഗമാണെന്നു ബ്രിട്ടീഷ് ഗവമ്മെൻറു അറിഞ്ഞു പ്രവൎത്തിച്ചിട്ടുള്ള കാൎയ്യവും ഈ സന്ദർഭത്തിൽ സ്മരണീയമാണ്. നിർബന്ധിതവിദ്യാഭ്യാസം നടപ്പാക്കി, വിദ്യാൎത്ഥികളുടെ പേരിനോടു നായർ, നമ്പൂതിരി, പിള്ള, പണിക്കർ മുതലായ ജാതിമുദ്രകൾ കൂടി കൂട്ടിച്ചേൎക്കുന്ന പതിവും നിൎത്തലാക്കി, നാലഞ്ചുസംവത്സരക്കാലം, ജാതിഭ്രാന്തു് കൊണ്ടു തല തിരിഞ്ഞിട്ടില്ലാത്ത നാനാജാതി ബാലന്മാരെയും, പരസ്പരം തൊട്ടും പിടിച്ചും തോളോടുതോൾ ഉരുമ്മിയും അന്യോന്യം സംജ്ഞാനാമങ്ങൾ മാത്രം വിളിച്ചും പരിചയിപ്പിച്ചു കഴിഞ്ഞാൽ, പ്രായമാകുമ്പോൾ അങ്ങനെ പരിശീലനം ലഭിച്ച സനാതനികളുടെ കുട്ടികൾപോലും, പിന്നീടു ജാതികൃതങ്ങളായ ഭേദ "വിചാരം"കൂടാതെ മിക്കവാറും പെരുമാറിക്കൊള്ളുന്നതാണ്. അധഃകൃതരെ ഉന്നമിപ്പിക്കണമെന്നു വാസ്തവമായ താല്പൎയ്യം ഗവമ്മെൻറിനുണ്ടെങ്കിലും എന്തു ചെയ്താലാണ് ഉന്നമനം ഉണ്ടാകുന്നതെന്നുള്ളതിനെക്കുറിച്ചു് സൂക്ഷ്മമായി ചിന്തിച്ച് ഒരു കാൎയ്യപരിപാടി ഇതേവരെ നിൎമ്മിച്ചിട്ടുള്ളതായി കാണുന്നില്ല. ക്ഷേത്രപ്രവേശനം ചില ജാതിക്കാരുടെ അയിത്തത്തിന്റെ ശക്തിയെ കുറയ്ക്കുവാൻ ഉപകാരപ്പെട്ടിട്ടുള്ളതല്ലാതെ ആ ദുരാചാരത്തെ നിശ്ശേഷം ഇല്ലാതാക്കുവാൻ ഉപകാരപ്പെട്ടിട്ടില്ല. ഇപ്പോഴും അയിത്താചാരം പാലിക്കപ്പെട്ടുപോരുന്ന അനേകം പ്രൈവററു ക്ഷേത്രങ്ങൾ നാട്ടിന്റെ നാനാഭാഗങ്ങളിലും ശേഷിക്കുന്നുണ്ടല്ലോ. അയിത്തത്തെ അടിസ്ഥാനപ്പെടുത്തി സിവിലോ ക്രിമിനലോ ആയുള്ള യാതൊരു വ്യവഹാരവും കോടതികൾ സ്വീകരിക്കുവാൻ പാടില്ലെന്നു ഒരു വിളംബരംകൂടി ഉണ്ടായെങ്കിലല്ലാതെ അയിത്ത നിഷ്കാസനകൎമ്മം പൂൎണ്ണമാവുകയില്ലെന്നാണ് ഞങ്ങൾക്കു തോന്നുന്നതു്. ഇപ്പോഴത്തെ ബഹളമൊക്കെ ശാന്തമായാൽ ഇതൊക്കെ ക്രമേണ ഗവമ്മെൻറു ചെയ്യുമെന്നാണ് ഞങ്ങൾ പ്രതീക്ഷിച്ചിരിക്കുന്നതു്. അടുത്തകൊല്ലമോ അതിനടുത്ത കൊല്ലമോ മലയാളഭാഷയിൽ പ്രസംഗംചെയ്യുവാൻ സർ സി. പി. ക്കു സാധിക്കുമെന്നു പ്രസംഗമദ്ധ്യേ അദ്ദേഹം പ്രസ്താവിച്ചതുപോലെ സംഭവിച്ചുകാണുവാൻ ഞങ്ങൾ ആത്മാൎത്ഥമായി പ്രാൎത്ഥിക്കുന്നു. സംസ്കൃതത്തിലും തമിഴിലും നല്ല പാണ്ഡിത്യമുള്ള ബുദ്ധിമാനായ സർ സി. പി. ക്കു മലയാളം അക്ഷരമാലമാത്രം സ്വാധീനമായി കഴിഞ്ഞാൽ ഉള്ളൂരിന്റെയോ മററോ സഹായത്തോടുകൂടി ദിവസം അരമണിക്കൂർവീതം ശ്രമിച്ചാൽ മലയാളത്തിലെ ഉത്തമസാഹിത്യഗ്രന്ഥങ്ങൾപോലും വായിച്ചുരസിക്കുവാനുള്ള പാടവം ഒരു കൊല്ലംകൊണ്ടു അദ്ദേഹത്തിനു സമ്പാദിക്കാമെന്നാണ് ഞങ്ങളുടെ ദൃഢമായ വിശ്വാസം.

---

# പത്തനംതിട്ട തെരഞ്ഞെടുപ്പു്

## "നമ്മുടെ നേതാവായ മിസ്റ്റർ ടി. എം. വറുഗീസിനെ തോല്പിക്കുവാൻ ഇന്നു് ആർക്കാണു് സാധിക്കുക?"

"പൊതുജനാഭിപ്രായത്തിനു് എതിരായിനില്ക്കുവാൻ ആരും ശ്രമിക്കരുതു്. അങ്ങനെയുള്ള ശ്രമം അപജയത്തിലും അവമാനത്തിലും അല്ലാതെ അവസാനിക്കുകയില്ല."

(കെ. സി. മാമ്മൻമാപ്പിള)



പ്രസംഗവിഷയത്തിൽ എനിക്കു ചാതുര്യമില്ല. പ്രസംഗത്തിനു സാമർത്ഥ്യമില്ലെന്നുള്ളതു് എനിക്കുള്ള ഒരു ന്യൂനതയായി ഞാൻ കരുതിയിരുന്നുമില്ല. ഇന്നു ഇവിടെ നടന്ന ഉജ്ജ്വലങ്ങളായ പ്രസംഗങ്ങൾ ശ്രവിച്ചപ്പോഴും വിപുലമായ ഈ സദസ്സിനെ ദർശിച്ചപ്പോഴും പ്രസംഗകലയിലുള്ള എന്റെ സാമർത്ഥ്യക്കുറവിനെക്കുറിച്ചു് എനിക്കു വ്യസനമുണ്ടാകാതിരുന്നില്ല.



കഴിഞ്ഞ നാലുവർഷക്കാലം ക്രിസ്ത്യാനികളും ഈഴവരും മുസ്ലീങ്ങളും ഏകോപിച്ചു് അവകാശവാദം നടത്തിയതുകൊണ്ടു പ്രസ്തുത സമുദായങ്ങളുടെ ചരിത്രത്തിൽ ഗണനീയങ്ങളായ നേട്ടങ്ങൾ ഉണ്ടായിട്ടുണ്ടു്. ആ നേട്ടങ്ങൾ വിഭജിക്കുന്ന കാലമാണിതു്. അവകാശവാദങ്ങൾ നടത്തിയതിൽ നാം പ്രദർശിപ്പിച്ച ഐകമത്യവും പരസ്പരവിശ്വാസവും ഇപ്പോഴും നാം പ്രദർശിപ്പിക്കണം. സംയുക്തസമുദായങ്ങൾ ഗൗരവസംയുക്തമായ ഈ സന്ദർഭത്തിൽ പരസ്പരം കലഹിക്കുകയാണെങ്കിൽ അതിൽപരം സാഹസികമായ ഒരു കൃത്യത്തെപ്പററി എനിക്കു ചിന്തിക്കുവാൻ കൂടി നിവൃത്തിയില്ല. ഇപ്പോൾ സംയുക്തരാഷ്ട്രീയ കാൺഗ്രസ് നിറുത്തിയിരിക്കുന്ന സ്ഥാനാർത്ഥികൾ ആരുംതന്നെ അവരുടെ സ്വന്തനിലയിൽ നില്ക്കുന്നവരല്ല. അവരെ നിറുത്തിയിരിക്കുന്നതു് അതതു സമുദായങ്ങളുടെ അംഗീകൃതങ്ങളായ സാമുദായികസ്ഥാപനങ്ങൾ ആണു്. ഈദൃശങ്ങളായ സ്ഥാപനങ്ങൾക്കോ, അതുകളോടനുബന്ധിച്ച ആളുകൾക്കോ, കുററങ്ങളോ കുറവുകളോ ഇല്ലെന്നു ഞാൻ അഭിപ്രായപ്പെടുന്നില്ല. സ്ഥാനാർത്ഥികളെ നിർദ്ദേശിക്കുന്ന കാര്യത്തിൽ ഓരോ സ്ഥാപനവും കഴിയുന്നത്ര നിഷ്പക്ഷമായി വിചിന്തനം ചെയ്തിട്ടുണ്ടെന്നാണു് എന്റെ അഭിപ്രായം. ലോകത്തിലുള്ള സ്ഥാപനങ്ങളിൽവെച്ചു് ഏററവും പരിഷ്കൃതമെന്നു പറയാവുന്ന ബ്രിട്ടീഷ് പാർലിമെൻറിനെക്കുറിച്ചു തന്നെ പലക്കും ആക്ഷേപങ്ങൾ ഉണ്ടു്. ആ നിലയ്ക്കു നമ്മുടെ സാമുദായികസ്ഥാപനങ്ങൾക്കു വല്ല കുറവുമുണ്ടെങ്കിൽ അതെല്ലാം ക്ഷന്തവ്യമാണല്ലോ. ഇന്നത്തെ സാമുദായികസ്ഥാപനങ്ങൾക്കു കുറവുകളുണ്ടെങ്കിൽ ആ കുറവുകൾ കാണുന്നവർ ആ സ്ഥാപനങ്ങളുടെ അകത്തു കടന്നു് അവ പരിഹരിക്കുവാൻ നോക്കണം. ഇന്നു ചില സ്ഥലങ്ങളിൽ ചില ആളുകൾ പുറപ്പെടുവിക്കുന്ന രീതിയിലുള്ള ആക്ഷേപങ്ങളും നിരൂപണങ്ങളും സാമുദായിക സ്ഥാപനങ്ങളുടെ നേരെ വിടുന്നതു്, പളുങ്കുപാത്രത്തിലെ അഴുക്കു തുടയ്ക്കുവാൻ കരിങ്കൽചില്ലു് എടുത്തെറിയുന്നതുപോലെയാണു്. ഇന്നു സംയുക്തരാഷ്ട്രീയ കാൺഗ്രസ് സ്ഥാനാർത്ഥികളായി അംഗീകരിച്ചിട്ടുള്ളവർ എല്ലാം പൊതുക്കാര്യപ്രസക്തന്മാരും പൊതുജനസേവകന്മാരുമാണു്. ഇത്രയും തൃപ്തികരമായ ഒരു തെരഞ്ഞെടുപ്പു നടത്തിയതിൽ ഈ കാൺഗ്രസിനോടു് എനിക്കു വലിയ ബഹുമാനമുണ്ടു്.

നമ്മുടെ സംയുക്തപാർലിമെൻററി ബോർഡിന്റെ പ്രസിഡെൻറായ മി: ററി. എം. വറുഗീസിനു അദ്ദേഹം നില്ക്കുന്ന പത്തനംതിട്ടയിൽ ഒരെതിരുണ്ടെന്നു കേൾക്കുന്നു. മി. വറുഗീസിനെ ഒരു ക്രിസ്ത്യാനി എതിർക്കുന്നുവെന്നുള്ളതു് അത്ഭുതാവഹവും മമ്മഭേദകവുമാണു്. നമ്മുടെ പ്രക്ഷോഭണകാലത്തു് അധഃസമുദായങ്ങൾക്കുവേണ്ടി മി: വറുഗീസ് ചെയ്തിട്ടുള്ള പ്രശസ്തമായ സേവനങ്ങളെക്കുറിച്ചു നിമിഷനേരത്തേക്കെങ്കിലും സ്മരിക്കുന്നവർ അദ്ദേഹത്തെ എതിർക്കാനിടയില്ല. ചരിത്രപ്രസിദ്ധമായ ആ പ്രക്ഷോഭണകാലങ്ങളിൽ മി. വറുഗീസ് പ്രദർശിപ്പിച്ചിട്ടുള്ള നിർഭയത്വം, നയം, സാമർത്ഥ്യം, കമ്മകുശലത, ത്യാഗം മുതലായവ നമ്മിൽ ആർക്കാണു് അറിഞ്ഞുകൂടാത്തതു്? പല സന്ദർഭങ്ങളിലും ചില അഭിപ്രായവ്യത്യാസങ്ങൾമൂലം ഞാൻ രാഷ്ട്രീയകാര്യങ്ങളിൽ മൌനനയം അവലംബിച്ചിട്ടുണ്ടു്. അപ്പോഴെല്ലാം മി. വറുഗീസ് എന്റെയടുക്കൽവന്നു് എന്റെ വാദമുഖങ്ങൾ സമ്മതിക്കുന്ന ഭാവത്തിൽ സംഭാഷണം തുടങ്ങി, അദ്ദേഹത്തിന്റെ അഭിപ്രായഗതിയിലേക്കു സാവകാശമായും, അവധാനപൂർവ്വവും എന്നെ തിരിച്ചുകൊണ്ടുപോയിട്ടുള്ള പല സന്ദർഭങ്ങളും വളരെ ബഹുമാനത്തോടുകൂടി ഞാൻ ഓർക്കുന്നുണ്ടു്. എതിരാളികളുടെ വാദമുഖങ്ങൾ സമ്മതിച്ചതിനു ശേഷം സ്വപക്ഷാഭിപ്രായം സ്ഥാപിക്കുന്നതിനുള്ള മി. വറുഗീസിന്റെ സാമർത്ഥ്യത്തിലും പ്രാഗത്ഭ്യത്തിലും എനിക്കുണ്ടായിട്ടുള്ള മതിപ്പു് സീമാതീതമാണു്. എന്റെ സമുദായത്തെപ്പററി അഭിമാനം കൊള്ളുന്ന ഒരുവനാണു ഞാൻ. ഗുണസമ്പന്നനും ത്യാഗസമ്പൂർണ്ണനുമായ മി. വറുഗീസ്, ഒരു യാക്കോബായക്കാരനായിരുന്നുവെങ്കിൽ പ്ര

സ്ഥാന സമുദായത്തിന് അത്രമാത്രം അഭിമാനകരവും ആനന്ദസന്ദായകവും ആയിരിക്കുമായിരുന്നു എന്നു ചിലപ്പോഴെല്ലാം ഞാൻ ചിന്തിക്കാറുണ്ട്. ഈഴവന് ഈഴവനായും, മുസ്ലീമിന് മുസ്ലീമായും, മാർത്തോമ്മാക്കാരനു മാർത്തോമ്മാക്കാരനായും, യാക്കോബായക്കാരനു യാക്കോബായക്കാരനായും മി: വറുഗീസിനെ കരുതുവാൻ കഴിയുമെന്നു മി. കെ. ആർ. നാരായണൻ പ്രസ്താവിച്ചതു് എത്രയോ പരമാർത്ഥവും അർത്ഥവത്തുമാണ്. മി. വറുഗീസിനെ സംബന്ധിച്ചിടത്തോളം തിരുവിതാംകൂറിൽ പൊതുവേയും, പത്തനംതിട്ടയിലെ ക്രൈസ്തവരുടെ ഇടയിൽ പ്രത്യേകിച്ചും, അഭിപ്രായവ്യത്യാസത്തിന് ഇടവരികയില്ലെന്നു നിങ്ങൾക്കെല്ലാം അറിയാമല്ലോ. യാക്കോബായസമുദായത്തിലെ ഒരു വിനീതാംഗമായ ഞാനും എന്റെ സമുദായവും കൂടി, മി: വറുഗീസിന്റെ വിജയത്തിന് എന്തെല്ലാം ചെയ്യുവാൻ കഴിയുമോ അതു മുഴുവനും ചെയ്യുമെന്നു ഈ മഹൽസദസ്സിൽവച്ച് തുറന്നു പ്രസ്താവിച്ചുകൊള്ളട്ടെ. മാർത്തോമ്മായാക്കോബായ സമുദായവ്യത്യാസം വോട്ടുപിടിക്കുവാനുള്ള തന്ത്രമായി ചിലർ പ്രയോഗിച്ചേക്കാം. അങ്ങനെയുള്ള വാദങ്ങൾക്കു അവ അർഹിക്കുന്ന അർത്ഥമല്ലാതെ പൊതുജനങ്ങൾ കല്പിക്കരുതു്. ഒരുകാലത്തു ലണ്ടൻപട്ടണത്തിലെ മൂന്നു തുന്നൽക്കാർ ഒരുമിച്ചുകൂടി ആ പട്ടണത്തിന്റെ പ്രാതിനിധ്യം സ്വയം അവലംബിച്ചുവെങ്കിലും, അതു് ആ പട്ടണനിവാസികളുടെ പ്രാതിനിധ്യമായി ശോഭിച്ചില്ലതന്നെ. സമുദായപ്രണയിയും അവശസമുദായങ്ങളുടെ ബന്ധുവുമായ മി. വറുഗീസിനെ സഹായിക്കുവാൻ പാരമ്പര്യവും, വിദ്യാഭ്യാസവും, സംസ്കാരവും തികഞ്ഞ യാക്കോബായ സമുദായം എപ്പോഴും സന്നദ്ധമായിരിക്കും. ക്രിസ്ത്യാനികളുടെ കൂട്ടത്തിൽ നാം ഏതെങ്കിലും ഒരു വ്യക്തി അദ്ദേഹത്തെ എതിർക്കുന്നുവെന്നു കേട്ടാൽ അഭിമാനമുള്ള ക്രിസ്ത്യാനികൾ—ദീർഘദൃഷ്ടിയുള്ള ക്രിസ്ത്യാനികൾ—പൌരുഷവും സമുദായബോധവുമുള്ള ക്രിസ്ത്യാനികൾ—ലജ്ജാസാഗരത്തിൽ നിമഗ്നരാകും. മി: വറുഗീസ് അവശസമുദായങ്ങളുടെ പൊതുസ്വത്താണ്. അവശലക്ഷങ്ങളുടെ അനിഷേധ്യനേതാവാണ്. നമ്മുടെ നേതാവായ മി: ടി. എം. വറുഗീസിനെ തോല്പിക്കുവാൻ ഇന്നു ആർക്കാണു സാധിക്കുക? മി: വറുഗീസ് വിജയിക്കുകതന്നെ ചെയ്യും; സന്ദേഹമില്ല. ഇതിലേക്ക് എല്ലാവരും അവരുടെ ബുദ്ധിയും ശരീരവും, സമയവും, ധനവും വ്യയംചെയ്യണം. വാർദ്ധക്യത്തിന്റെ ക്ലേശവും ജോലിത്തിരക്കിന്റെ ഭാരവും എനിക്കു വളരെയുണ്ടെങ്കിലും, പത്തനംതിട്ട നിയോജകമണ്ഡലത്തിൽ മി: വറുഗീസിന് എതിരുവളരുന്നുവെന്നു കണ്ടാൽ, എന്റെ സ്വന്തകാര്യങ്ങളെല്ലാം വിസ്മരിച്ച്, നിങ്ങളോടുകൂടി ഞാനും അവിടെ താമസിച്ചു സർവ്വശക്തി പ്രവർത്തിക്കണമെന്നു തീരുമാനിച്ചിരിക്കുകയാണ്. ഇത്ര മഹാനായ ഒരു നേതാവിനെ സർവ്വശക്തികളും പ്രയോഗിച്ചു സഹായിക്കേണ്ടതു എന്റെ കടമയും ധർമ്മവുമായതുകൊണ്ടാണു ഞാൻ ഇങ്ങനെ അഭിപ്രായപ്പെടുന്നതു്. പൊതുജനാഭിപ്രായത്തിന് എതിരായി നില്ക്കുവാൻ ആരും ശ്രമിക്കരുതു്. അങ്ങനെയുള്ള ശ്രമം അപജയത്തിലും അവമാനത്തിലുമല്ലാതെ അവസാനിക്കുകയില്ല. യുദ്ധകാലത്തു് ആരോഗ്യമുള്ളവരെല്ലാം ആയോധനത്തിൽ ചേരണമെന്നായിരുന്നു ലണ്ടൻപട്ടണത്തിലെ അഭിപ്രായം. ഈ അഭിപ്രായത്തെ പ്രതിഷേധിക്കുന്ന അരോഗദൃഢഗാത്രരായ യുവാക്കൾ ലണ്ടനിലെ തെരുവീഥികളിൽകൂടി നടന്നാൽ അവിടത്തെ രാജ്യാഭിമാനികളായ യുവതികൾ രാജ്യസ്നേഹവിഹീനരായ ആ യുവാക്കന്മാരുടെ ചെള്ളയ്ക്കു അടിക്കാറുണ്ടായിരുന്നതായി കേട്ടിട്ടുണ്ട്. പൊതുജനാഭിപ്രായത്തിന്റെ വിലയും മാഹാത്മ്യവും അത്രമാത്രം ശക്തിമത്താണ്. ഇവിടെ ആരെങ്കിലും അടിക്കുമെന്നോ അടിക്കണമെന്നോ അല്ല ഞാൻ പറയുന്നതു്. പൊതുജനാഭിപ്രായത്തെ അവഗണിക്കുന്നവർ തൽഫലം അനുഭവിക്കുമെന്നും അതെല്ലാം ആലോചിച്ചതിനു ശേഷമേ ആളുകൾ അപഥസഞ്ചാരം ചെയ്യാവൂ എന്നും മാത്രമാണ്.

ന്യായവും, ധർമ്മവും സത്യവും ജയിക്കുമെങ്കിൽ മി. ററി. എം. വറുഗീസ് വിജയിയാകും. അദ്ദേഹത്തിന്റെ ജയം ആവുന്നിടത്തോളം സുഗമവും സുകരവുമാക്കാൻ കഴിവുള്ള എല്ലാ സഹായങ്ങളും ഓരോരുത്തരും ചെയ്യണമെന്നു ഞാൻ വീണ്ടും അഭ്യർത്ഥിച്ചുകൊള്ളുന്നു.

(രണ്ടാഴ്ചമുൻപ് കോഴഞ്ചേരി മാരാമൺ മണൽപ്പുറത്തു് കൂടിയ ക്രൈസ്തവ—ഈഴവ—മുസ്ലീം സംയുക്തമഹാസമ്മേളനത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൽനിന്നു് ഒരുഭാഗം)

# ബ്രിട്ടീഷ് ഇൻഡ്യയിലെ തെരഞ്ഞെടുപ്പുഫലം

1. മദ്രാസ്. 2. ബോംബെ 3. ബീഹാർ. 4. ഒറീസാ. 5. സെൻട്രൽ പ്രാവിൻസസ്. 6. യുനൈററഡ് പ്രാവിൻസസ്. 7. ബങ്കാളം. 8. പഞ്ചാബ്. 9. ആസാം. 10. സിൻഡ്. 11. നാത്ത്‌വെസ്റ്റേൺ ഫ്രാണ്ടിയർ പ്രാവിൻസ് എന്നീ പതിനൊന്നു സംസ്ഥാനങ്ങളിലേയും നിയമസഭാതെരഞ്ഞെടുപ്പു പൂർത്തിയായിരിക്കുന്നു. കാൺഗ്രസ് എല്ലായിടത്തും സ്ഥാനാർത്ഥികളെ നിറുത്തി ശക്തിയായി മത്സരിച്ചു എങ്കിലും മേൽക്കാണുന്ന ലിസ്ററിൽ ആദ്യത്തെ ആറു സംസ്ഥാനങ്ങളിൽ മാത്രമെ കാൺഗ്രസ്കാൎക്കു ഭൂരിപക്ഷം സീററുകളും ലഭിക്കുകയുണ്ടായുള്ളു. സാംസ്ഥാനിക അസംബ്ളികളിലെ തെരഞ്ഞെടുപ്പുഫലം താഴെ ചേൎക്കുന്നു:—

* * *

### മദ്രാസ്

ആകെ 215 മെമ്പർമാർ

| | |
|---|---|
| കാൺഗ്രസ് | 159 |
| ജസ്റ്റിസ് പാർട്ടി | 17 |
| സ്വതന്ത്രകക്ഷി | 15 |
| മുസ്ലീംകക്ഷികൾ | 12 |
| മററുള്ളവർ | 12 |

മദ്രാസ് സംസ്ഥാനത്തിന്റെ വിസ്തീർണ്ണം 142277 ചതുരശ്രമൈൽ. ജനസംഖ്യ 467 ലക്ഷം. ഹിന്ദുക്കൾ 413 ലക്ഷം. മുസ്ലീങ്ങൾ 33 ലക്ഷം. ക്രിസ്ത്യാനികൾ 18 ലക്ഷം. യൂറോപ്യന്മാർ 10675. മുതലെടുപ്പ് 1640 ലക്ഷം രൂപ.

* * *

### ബോംബെ

ആകെ 175 മെമ്പർമാർ

| | |
|---|---|
| കാൺഗ്രസ് | 89 |
| മുസ്ലീംകക്ഷികൾ | 30 |
| സ്വതന്ത്രകക്ഷി | 21 |
| തൊഴിലാളികക്ഷി | 12 |
| മററുള്ളവർ | 23 |

ബോംബെ സംസ്ഥാനത്തിന്റെ വിസ്തീർണ്ണം 77221 ചതുരശ്രമൈൽ. ജനസംഖ്യ 180 ലക്ഷം. ഹിന്ദുക്കൾ 156 ലക്ഷം. മുസ്ലീങ്ങൾ 16 ലക്ഷം. ക്രിസ്ത്യാനികൾ 3 ലക്ഷം. യൂറോപ്യന്മാർ 16542. മുതലെടുപ്പ് 1204 ലക്ഷം രൂപ.

* * *

### ബീഹാർ

ആകെ 152 മെമ്പർമാർ

| | |
|---|---|
| കാൺഗ്രസ് | 95 |
| മുസ്ലീംകക്ഷികൾ | 21 |
| കാൺസ്റ്റിററ്യൂഷനൽസ് | 2 |
| ലായലിസ്ററ് | 1 |
| മററുള്ളവർ | 33 |

ബീഹാർസംസ്ഥാനത്തിന്റെ വിസ്തീർണ്ണം 61054 ചതുരശ്രമൈൽ. ജനസംഖ്യ 307 ലക്ഷം. ഹിന്ദുക്കൾ 244 ലക്ഷം. മുസ്ലീങ്ങൾ 40 ലക്ഷം. ക്രിസ്ത്യാനികൾ 3 ലക്ഷം. യൂറോപ്യന്മാർ 5351. മുതലെടുപ്പ് 470 ലക്ഷം രൂപ.

* * *

### സെൻട്രൽ പ്രാവിൻസസ്

ആകെ 112 മെമ്പർമാർ

| | |
|---|---|
| കാൺഗ്രസ് | 69 |
| മുസ്ലീംകക്ഷികൾ | 26 |
| അംബദ്കർകക്ഷി | 4 |
| അബ്രാഹ്മണകക്ഷി | 3 |
| മററുള്ളവർ | 10 |

സെൻട്രൽപ്രാവിൻസസിന്റെ (മദ്ധ്യസംസ്ഥാനം)വിസ്തീർണ്ണം 99970 ചതുരശ്രമൈൽ. ജനസംഖ്യ 155 ലക്ഷം. ഹിന്ദുക്കൾ 133 ലക്ഷം. മുസ്ലീങ്ങൾ 7 ലക്ഷം. ക്രിസ്ത്യാനികൾ 48514. യൂറോപ്യന്മാർ 5075. മുതലെടുപ്പ് 480 ലക്ഷം രൂപ.

* * *

### ബങ്കാളം

ആകെ 250 മെമ്പർമാർ

| | |
|---|---|
| കാൺഗ്രസ് | 43 |
| മുസ്ലീംകക്ഷികൾ | 83 |
| പ്രോജാപാർട്ടി | 38 |
| ഹിന്ദുകക്ഷികൾ | 20 |
| മററുള്ളവർ | 66 |

ബങ്കാളം സംസ്ഥാനത്തിന്റെ വിസ്തീർണ്ണം 77521 ചതുരശ്രമൈയിൽ. ജനസംഖ്യ 501 ലക്ഷം. ഹിന്ദുക്കൾ 216 ലക്ഷം. മുസ്ലീങ്ങൾ 275 ലക്ഷം. ക്രിസ്ത്യാനികൾ 2 ലക്ഷം. യൂറോപ്യന്മാർ 20895. മുതലെടുപ്പ് 1250 ലക്ഷം രൂപാ.

* * *

### യുനൈററഡ് പ്രാവിൻസസ്

ആകെ 228 മെമ്പർമാർ

| | |
|---|---|
| കാൺഗ്രസ് | 133 |
| മുസ്ലീംകക്ഷികൾ | 56 |
| ദേശീയകക്ഷി | 18 |
| ഹിന്ദുകക്ഷി | 9 |
| മററുള്ളവർ | 12 |

യുനൈററഡ് പ്രാവിൻസസിന്റെ (ഐക്യസംസ്ഥാനം)വിസ്തീർണ്ണം 106284 ചതുരശ്രമൈൽ. ജനസംഖ്യ 484 ലക്ഷം. ഹിന്ദുക്കൾ 409 ലക്ഷം. മുസ്ലീങ്ങൾ 72 ലക്ഷം. ക്രിസ്ത്യാനികൾ 2 ലക്ഷം. യൂറോപ്യന്മാർ 22043. മുതലെടുപ്പ് 1170 ലക്ഷം രൂപ.

* * *

### ഒറീസാ

ആകെ 60 മെമ്പർമാർ

| | |
|---|---|
| കാൺഗ്രസ് | 36 |
| സ്വതന്ത്രകക്ഷി | 11 |
| യുനൈററഡ് പാർട്ടി | 5 |
| നാഷണലിസ്ററ്സ് | 4 |
| മററുള്ളവർ | 4 |

ഒറീസാസംസ്ഥാനത്തിന്റെ വിസ്തീർണ്ണം 22000 ചതുരശ്രമൈൽ. ജനസംഖ്യ 70 ലക്ഷം. ഹിന്ദുക്കൾ 65 ലക്ഷം. മുസ്ലീങ്ങൾ 2 ലക്ഷം. ക്രിസ്ത്യാനികൾ 15000. യൂറോപ്യന്മാർ 221. പുതിയ സംസ്ഥാനമാകയാൽ മുതലെടുപ്പ് എത്രയെന്നു് തീർച്ചപ്പെട്ടിട്ടില്ല.

* * *

### പഞ്ചാബ്

ആകെ 175 മെമ്പർമാർ

| | |
|---|---|
| കാൺഗ്രസ് | 18 |
| യൂണിയനിസ്റ്റ് കക്ഷി | 99 |
| സ്വതന്ത്രകക്ഷി | 16 |
| നാഷണലിസ്ററ്സ് | 13 |
| മററുള്ളവർ | 29 |

പഞ്ചാബ് സംസ്ഥാനത്തിന്റെ വിസ്തീർണ്ണം 99700 ചതുരശ്രമൈൽ. ജനസംഖ്യ 236 ലക്ഷം. ഹിന്ദുക്കൾ 63 ലക്ഷം. മുസ്ലീങ്ങൾ 133 ലക്ഷം. സിക്കുകാർ 30 ലക്ഷം. ക്രിസ്ത്യാനികൾ 4 ലക്ഷം. യൂറോപ്യന്മാർ 19106. മുതലെടുപ്പ് 1045 ലക്ഷം രൂപ.

* * *

### നാത്ത്‌വെസ്റ്റേൺ ഫ്രാണ്ടിയർ പ്രാവിൻസ്

ആകെ 50 മെമ്പർമാർ

| | |
|---|---|
| കാൺഗ്രസ് | 19 |
| മുസ്ലീംകക്ഷികൾ | 23 |
| ഹിന്ദുസിക്കുകക്ഷി | 8 |

നാത്ത് വെസ്റ്റേൺ ഫ്രാണ്ടിയർ പ്രാവിൻസിൻെറ (വടക്കു പടിഞ്ഞാറെ അതിർത്തി സംസ്ഥാനം) വിസ്തീർണ്ണം 13518 ചതുരശ്രമൈൽ. ജനസംഖ്യ 24 ലക്ഷം. ഹിന്ദുക്കൾ 2 ലക്ഷം. ക്രിസ്ത്യാനികൾ 4416. യൂറോപ്യന്മാർ 7764. മുതലെടുപ്പ് 172 ലക്ഷം രൂപ.

* * *

ആസാം

ആകെ 108 മെമ്പർമാർ

| | |
|---|---|
| കാൺഗ്രസ് | 35 |
| മുസ്ലീംകക്ഷികൾ | 33 |
| സ്വതന്ത്ര ഹിന്ദുകക്ഷി | 10 |
| മററുള്ളവർ | 30 |

ആസാം സംസ്ഥാനത്തിൻെറ വിസ്തീർണ്ണം 55014 ചതുരശ്രമൈൽ. ജനസംഖ്യ 86 ലക്ഷം. ഹിന്ദുക്കൾ 49 ലക്ഷം. മുസ്ലീങ്ങൾ 28 ലക്ഷം. ക്രിസ്ത്യാനികൾ 2 ലക്ഷം. യൂറോപ്യന്മാർ 2961. മുതലെടുപ്പ് 272 ലക്ഷം രൂപ.

* * *

സിൻഡ്

ആകെ 60 മെമ്പർമാർ

| | |
|---|---|
| കാൺഗ്രസ് | 7 |
| യൂണിയനിസ്റ്റ് പാർട്ടി | 33 |
| മററുള്ളവർ | 20 |

സിൻഡ് സംസ്ഥാനത്തിൻെറ വിസ്തീർണ്ണം 46378 ചതുരശ്രമൈൽ. ജനസംഖ്യ 39 ലക്ഷം. ഹിന്ദുക്കൾ 10 ലക്ഷം. മുസ്ലീങ്ങൾ 28 ലക്ഷം. ക്രിസ്ത്യാനികൾ 6293. യൂറോപ്യന്മാർ 8557. പുതിയ സംസ്ഥാനമാകയാൽ മുതലെടുപ്പ് എത്രയെന്ന് തീർച്ചപ്പെട്ടിട്ടില്ല.

* * *

ആകെയുള്ള 1585 സാംസ്ഥാനിക അസംബ്ലി സീററുകൾ ഇൻഡ്യൻഭരണനിയമപ്രകാരം താഴെക്കാണുന്നപ്രകാരമാണ് വിഭജിക്കപ്പെട്ടിരിക്കുന്നതു്:—

| | |
|---|---|
| ജെനറൽസീററ് | 657 |
| അധഃകൃതർ | 151 |
| മുസ്ലീങ്ങൾ | 482 |
| സിക്കുകാർ | 34 |
| ആംഗ്ലോഇൻഡ്യൻമാർ | 11 |
| യൂറോപ്യന്മാർ | 26 |
| ക്രിസ്ത്യാനികൾ | 20 |
| ആദിമനിവാസികൾ | 24 |
| കച്ചവടം വ്യവസായം തോട്ടം | 56 |
| ജന്മികൾ | 37 |
| തൊഴിലാളികൾ | 38 |
| സർവ്വകലാശാലപ്രതിനിധികൾ | 8 |
| സ്ത്രീകൾ | 41 |

## തിരഞ്ഞെടുപ്പു വിജ്ഞാപനങ്ങൾ

തെരഞ്ഞെടുപ്പു വിജ്ഞാപനങ്ങളും പരസ്യങ്ങളും കൗമുദിയിൽ ചേക്കാൻ സൗകര്യപ്പെടുമോ എന്നും എന്തു ചാർജ്ജാകുമെന്നും പലരും എഴുതി ചോദിച്ചുവരുന്നു. യോഗം ബോർഡും സംയുക്ത കാൺഗ്രസും അംഗീകരിച്ചിട്ടുള്ള സ്ഥാനാർത്ഥികളുടെ വിജ്ഞാപനങ്ങളും പരസ്യങ്ങളും പ്രസിദ്ധപ്പെടുത്തുവാൻ ഞങ്ങൾക്കു സന്തോഷമുണ്ട്. എന്നാൽ കൗമുദിയുടെ പ്രചാരം, കടലാസിൻെറ ദുർവ്വഹമായ വിലക്കൂടുതൽ, തെരഞ്ഞെടുപ്പു സംബന്ധിച്ചുള്ള ലേഖനങ്ങളുടെ ആധിക്യം ഇവകൊണ്ട് ഞങ്ങൾ ആഗ്രഹിക്കുന്നതുപോലെ അവ സൗജന്യമായി പ്രസിദ്ധപ്പെടുത്തുവാൻ നിർവാഹമില്ലാതെയാണിരിക്കുന്നതു്. അതുകൊണ്ട് അവയുടെ പ്രസിദ്ധീകരണച്ചിലവിനായി പേജൊന്നിനു അഞ്ചുരൂപാവച്ചു കിട്ടേണ്ടിയിരിക്കുന്നു. പത്രത്തിൽ ചേക്കുന്നതു കൂടാതെ അവയുടെ കൂടുതൽ കാപ്പികൾ ആവശ്യമുള്ളപക്ഷം അതും മിതമായ ചാർജ്ജിൽതന്നെ അടിച്ചു കൊടുക്കുന്നതായിരിക്കും.

മാനേജർ,
കേരളകൗമുദി.

## തൊഴിലാളി

———

എം. പി. അപ്പൻ ബി. എ. (ഓണേഴ്സ്)

തെല്ലു വിശ്രമമില്ലാതൊരു ചാൺ വയറിന്നായെല്ലുപൊട്ടിടുംവണ്ണം പണിയും നിനക്കഹോ!
കണ്ണീരും നെടുവീർപ്പും മാത്രമോ സഹോദര,
കർമ്മത്തിൻ കണക്കു തീർപ്പേകിയ പ്രതിഫലം?
പട്ടിണിപ്പിശാചിൻെറ ക്രൂരമാം ദംഷ്ട്രങ്ങളിൽ
പെട്ടു നീ കൈയും കാലുമടിച്ചു പിടയുമ്പോൾ
നിൻജീവരക്തം വാററിയോരോരോ ധന്യന്മാം [ധന്യന്മാം]
കാഞ്ചനക്കുമ്പാരങ്ങൾ മേൽക്കുമേൽവളർത്തുന്നു.
പാവം നീയറിവീല, നിൻ കരമനങ്ങാഞ്ഞിലാവമ്പപ്പളുക്കൾതൻ ഏൾസ്പന്ദം നിലച്ചുപോം.
നിന്നുള്ളിലെരിയുന്ന നിർഭരചൈതന്യത്തിന്നന്തിപ്രഭ കാണ്മാൻ നിൻകണ്ണു തെളിഞ്ഞാകിൽ,
വേലചെയ്തിടും നിൻെറകൈകൾക്കുകഴിവുണ്ടാം
കാലചക്രത്തെപ്പോലും ശരിയായ്തിരിക്കുവാൻ

—:—

# ബ്രിട്ടീഷ് ഇൻഡ്യയിലെ തെരഞ്ഞെടുപ്പ് വിശേഷങ്ങൾ

പെഷവാറിൽ രണ്ടു സ്ഥാനാർത്ഥികൾ തങ്ങൾ ഒരുകക്ഷിയിലും "ഇല്ല" എന്നു പറഞ്ഞുകൊണ്ടാണ് തെരഞ്ഞെടുപ്പിനുനിന്നതു്. ഒടുവിൽ ഇവരുടെ വോട്ടുപെട്ടികൾ തുറന്നപ്പോൾ രണ്ടുപേൎക്കും ഒരുഒററ വോട്ടുപോലും "ഇല്ല".

* * *

മൊറാദബാദിൽ ഉപരിമണ്ഡലസഭയ്ക്കുള്ള വോട്ടർമാർ ആകെ 442 പേരാണ്. സ്ഥാനാൎത്ഥികൾ ആറുപേരുണ്ടായിരുന്നു. ഇവർ തമ്മിൽ ശക്തിയായ മത്സരവും ഉണ്ടായി. തന്മൂലം ആൎക്കും വോട്ടുചെയ്യുണ്ട എന്നു് വോട്ടർമാരിൽ അധികം പേരും തീരുമാനിച്ചു. അതുകൊണ്ടു ആകെ 183 പേർ മാത്രമെ വോട്ടുചെയ്തുള്ളു. നാലുപേൎക്കു യഥാക്രമം 59,55,54,15 വോട്ടുകൾ ലഭിച്ചു. രണ്ടുപേൎക്കു ഒരു വോട്ടും കിട്ടിയില്ല.

* * *

കെട്ടിവച്ചപണം നഷ്ടപ്പെട്ടവരും ഒന്നും രണ്ടും മൂന്നും വോട്ടുകിട്ടിയിട്ടുള്ളവരും ഒരു വോട്ടും ലഭിക്കാത്തവരുമായ സ്ഥാനാൎത്ഥികൾ താരതമ്യേന വടക്കേ ഇൻഡ്യയിലാണ് വളരെ കൂടുതൽ എന്നു കാണുന്നു.

* * *

മധുരയിൽ ഒരു വില്ലേജിൽ രണ്ടുസ്ഥാനാൎത്ഥികൾ തമ്മിലുള്ള മത്സരം വൎദ്ധിച്ചു് രണ്ടുകൂട്ടരും ഓരോസെററ് കേ. ഡി. കളെ വേണ്ടിവന്നാൽ അടിപിടി നടത്തുന്നതിനു ഒരുക്കിനിറുത്തുകയുണ്ടായി. പോലീസും മജിസ്ട്രേട്ടും വിവരമറിഞ്ഞു് ലൈസൻസ് വാങ്ങിയേ ആ നിയോജകമണ്ഡലത്തിൽ ആരെങ്കിലും പ്രസംഗിക്കാവൂ എന്നു് ഉത്തരവും പാസാക്കി.

* * *

ഫെയിത്തുപൂർ പ്രദേശത്തു് വോട്ടർമാരെല്ലാവരും വോട്ടുചെയ്യാൻ ചെന്നതിനാൽ ബാലററ് കടലാസ് തികയാതെവരികയും വെറും വെള്ളക്കടലാസ് കഷണങ്ങളിൽ വോട്ടുചെയ്യിക്കാൻ അധികാരികൾ നിർബന്ധിതരാവുകയും ചെയ്തു.

* * *

സിൻഡിൽ ഒരു വോട്ടർ തന്റെ പക്ഷക്കാരനായ സ്ഥാനാൎത്ഥിക്കു വോട്ടു ചെയ്തശേഷം, ബാലററ് കടലാസ് എതിർകക്ഷി കൈവശപ്പെടുത്തിയാലും പ്രയോജനമുണ്ടാകരുതെന്നുകരുതി എതിർസ്ഥാനാൎത്ഥിയുടെ പേരു അച്ചടിച്ചിരുന്നതു് വളരെ വാശിയോടുകൂടി വെട്ടിക്കളഞ്ഞു.

* * *

മധുരജില്ലയിൽ പല വില്ലേജുകളിലേയും വോട്ടർമാർ സംഘം ചേൎന്നു് ആന, കുതിര, വാദ്യം ആദിയായ ആഡംബരങ്ങളോടുകൂടിയ വമ്പിച്ച ഘോഷയാത്രകളായിട്ടാണ് വോട്ടിങ്ങ് ബൂത്തുകളിൽ ചെന്നു് വോട്ടുചെയ്തതു്.

* * *

സി. കേശവൻ
**ബന്ധനത്തിൽ**
ഇന്നു് **471** ദിവസം

തൃശിനാപ്പള്ളിയിൽ തൊണ്ണൂറു ശതമാനം വോട്ടർമാരും വോട്ടുചെയ്യാൻ ചെന്നിരുന്നതിനാൽ പല പോളിങ്ങ് ബൂത്തുകളിലും ബാലററ്പെട്ടികൾ തികയാതെവരികയും കൂടുതൽ പെട്ടികൾ തയ്യാറാക്കിയിട്ടില്ലാതിരുന്നതിനാൽ മണ്ണെണ്ണപ്പാട്ടകൾ ബാലററു പെട്ടികളായി ഉപയോഗിക്കേണ്ടിവരികയും ചെയ്തു.

* * *

ധാരാളം വോട്ടർമാരുള്ള ചില സ്ഥലങ്ങളിലെ ബാലററ്പെട്ടികൾ തുറന്നപ്പോൾ രണ്ടും മൂന്നും വോട്ടുകൾ വീതമേ കാണപ്പെട്ടുള്ളു. ഒരു വോട്ടും ഇല്ലാതിരുന്ന ബാലററ്പെട്ടികളും അപൂൎവ്വമല്ലായിരുന്നു. ആ പ്രദേശങ്ങളിലെ വോട്ടർമാർ അധികവും കൃഷിക്കാരായിരുന്നെന്നും കൃഷിജോലി ഊൎജ്ജിതമായി നടന്നിരുന്ന ദിവസങ്ങളിൽ വോട്ടിങ്ങ് വച്ചിരുന്നതാണ് അവരുടെ അനാസ്ഥയ്ക്കു കാരണമെന്നും പിന്നീടുവെളിപ്പെട്ടു.

* * *

പാൎവ്വതീപുരം, പാലക്കോണ്ട എന്നീ സ്ഥലങ്ങളിൽ വോട്ടു നടന്നുകൊണ്ടിരിക്കുമ്പോൾ പെട്ടെന്നു് ഒരു ചുഴലിക്കാററുണ്ടാവുകയാൽ പോളിങ്ങ് ബൂത്തുകൾ നിലം പതിക്കുകയും ബാലററുകടലാസുകൾ കാററിൽ പറന്നു പോവുകയും ചെയ്തതിനാൽ പിന്നീടു വോട്ടിങ്ങ് നടക്കുകയുണ്ടായില്ല.

* * *

ആൾമാറാട്ടത്തിന് സിൻഡിലെ ഒരു പോളിങ്ങ് ബൂത്തിൽവച്ചു മൂന്നു വോട്ടർമാരെ അറസ്ററുചെയ്തു. ഈ വൎത്തമാനം കാട്ടുതീപോലെ നാടാകെ പരക്കുകയാൽ പിന്നീടു ഒരു വോട്ടറും അറസ്ററുചെയ്യപ്പെട്ടേക്കുമെന്നു ഭയന്നു് വോട്ടുചെയ്യാൻ പോവുകപോലുമുണ്ടായില്ല.

* * *

പാലവാത്തങ്കോത്തല എന്ന സ്ഥലത്തു 87 വയസ്സുള്ള ഒരു കിഴവൻ അതിരാവിലെ പോളിങ്ങ് ബൂത്തിൽ എത്തി തന്നെക്കൊണ്ടു ആദ്യം വോട്ടുചെയ്യിക്കണമെന്നാവശ്യപ്പെട്ടു. കാരണം ചോദിച്ചപ്പോൾ താൻ ഇന്ന് ഒരു കൂലിവേല ഏററിട്ടുള്ളതുകൊണ്ടു മടങ്ങിപ്പോകാൻ ധൃതിയുണ്ടെന്നും പോളിങ്ങ് ബൂത്തിൽനിന്നു തന്റെ നാട്ടിലേക്കു ആറു മൈൽ ദൂരമുണ്ടെന്നും മറുപടിപറഞ്ഞു.

* * *

വടക്കേ ആർക്കാട്ടിൽ വോട്ടിങ്ങ് ദിവസം ഒരു സ്ഥാനാർത്ഥിയുടെ കാർ കയറി രണ്ടുപേർ മരിക്കുകയുണ്ടായി. ഇതൊരു അശുഭലക്ഷണമെന്നു കരുതി വോട്ടു ചെയ്യാൻ വന്നവരെല്ലാം മടങ്ങിപ്പോയി

* * *

തഞ്ചാവൂർ പ്രദേശങ്ങളിൽ കാൺഗ്രസിന് വോട്ടുചെയ്യേണ്ടതു് മതധർമ്മവും കൂടിയാണെന്ന് പറഞ്ഞതു് പരമാർത്ഥമാണെന്ന് വിശ്വസിച്ച് അസംഖ്യം വോട്ടർമാർ വളരെനേരത്തെ ഭക്തിയോടു കൂടി പോളിങ്ങ് ബൂത്തുകളിൽ എത്തുകയും ബാലററ് പെട്ടികളെ തൊഴുതു വോട്ടു ചെയ്യുകയുമുണ്ടായി.

* * *

ഐക്യസംസ്ഥാനത്തു് ഒരു നിയോജകമണ്ഡലത്തിൽ രണ്ടു സ്ഥാനാർത്ഥികൾ തമ്മിലുള്ള മത്സരം ഒരു കോഴിപ്പോരു നടത്തി അവസാനിപ്പിച്ചു. ഇരുകൂട്ടരുടേയും ഓരോ കോഴിയെ കൊണ്ടുവന്നു ഏതാനും മദ്ധ്യസ്ഥന്മാരുടെ സാന്നിദ്ധ്യത്തിൽ പോരിനുവിട്ടു. ആരുടെ കോഴി പോരിൽ തോല്ക്കുന്നുവോ അയാൾ സ്ഥാനാർത്ഥിത്വം പിൻവലിക്കേണമെന്നായിരുന്നു നിശ്ചയം. അതനുസരിച്ച് തോററ കോഴിയുടെ ഉടമസ്ഥനായ സ്ഥാനാർത്ഥി പിന്മാറുകയും ചെയ്തു.

* * *

മദ്രാസ് സംസ്ഥാനത്തു് ബെല്ലാരി ജില്ലയിലെ ഒരു ഉൾനാട്ടിൽ ഒരു വോട്ടർക്കു വേണ്ടി ഒരു പോളിങ്ങ് ബൂത്ത് ഏർപ്പെടുത്തിയിരുന്നു.

* * *

ഐക്യ സംസ്ഥാനത്തെ അസംബ്ലിയിലും ഭാര്യാഭർത്താക്കന്മാരായ രണ്ടു കൂട്ടർ മെമ്പർമാരായിത്തീർന്നിട്ടുണ്ട്.

* * *

ഉത്തര ഇന്ത്യയിൽ പല പ്രദേശങ്ങളിലും വോട്ടർമാർ പോളിങ്ങ് ബൂത്തുകളിൽ ചെന്നു് തങ്ങൾ ജവഹർലാലിനെ വോട്ടുചെയ്യാൻ വന്നവരാണെന്നാണ് പറഞ്ഞതു്. ഇവരത്രയും കാൺഗ്രസ് വോട്ടർമാരായിരുന്നു എങ്കിലും ഇവരെകൊണ്ടു വോട്ടു ചെയ്യിക്കാൻ വളരെ പ്രയാസം നേരിട്ടിരുന്നു. ഒരു സ്ത്രീ വോട്ടർ തന്റെ വോട്ട് കാൺഗ്രസ് സ്ഥാനാർത്ഥിയായി നിന്നിരുന്ന ഉമാനെഹ്റുവിന്റെ കൈയിൽ മാത്രമെ കൊടുക്കുകയുള്ളു എന്നും ബാലററു പെട്ടിയിൽ വോട്ടിടാൻ സമ്മതമില്ലെന്നു ശഠിക്കുകയും അതു സാദ്ധ്യമല്ലെന്നു കണ്ടിട്ട് വോട്ടുചെയ്യാതെ മടങ്ങുകയും ചെയ്തു.

* * *

വോട്ടർമാരെ തിരിച്ചറിയുന്നതിന് സ്ത്രീ വോട്ടർമാർ തങ്ങളുടെ ഭർത്താക്കന്മാരുടെ പേരു പറയണമെന്നുള്ള വ്യവസ്ഥയ്ക്കു വഴിപ്പെടുവാൻ സമ്മതമില്ലായ്കകൊണ്ടു പലസ്ഥലങ്ങളിലും വോട്ടു ചെയ്യാൻ ചെന്ന ഒട്ടുവളരെ ഹൈന്ദവ സ്ത്രീ വോട്ടർമാർ വോട്ടു ചെയ്യാതെ പൊയ്ക്കളഞ്ഞു.

* * *

മരിച്ചുപോയ ഭർത്താവു് പ്രത്യക്ഷപ്പെട്ടു കാൺഗ്രസിനേ വോട്ടുചെയ്യാവൂ എന്നാജ്ഞാപിച്ചിരിക്കുന്നതായി ഒരു സ്ത്രീക്കുണ്ടായ സ്വപ്നഫലമായി ആ കുടുംബത്തിലുണ്ടായിരുന്നവർ കാൺഗ്രസ് സ്ഥാനാർത്ഥിക്കുതന്നെ വോട്ടുചെയ്തു.

* * *

സാംസ്ഥാനിക അസംബ്ലികളിലേക്കും കൗൺസിലുകളിലേക്കുമായി ആകെ 1800 പേർ തെരഞ്ഞെടുക്കപ്പെട്ടിട്ടുണ്ടു്. തെരഞ്ഞെടുപ്പിനു ശേഷം ഇവരിൽ ഒരാൾ മാത്രമെ മരിച്ചുപോയിട്ടുള്ളു.

* * *

തെരഞ്ഞെടുപ്പിൽ കാൺഗ്രസിനോടു മത്സരിച്ചു തോററ ജസ്റ്റിസ്പാർട്ടിയിലെ ഒരു സ്ഥാനാർത്ഥി മദ്രാസിലെ ഒരു പ്രധാന കാൺഗ്രസ് തമിൾപ്രതിദിനപത്രമായ "തമിൾനാടി"ന്റെ പത്രാധിപരേയും പ്രിൻററേയും പ്രതികളാക്കി ഒരു അപകീർത്തിക്കേസ് ഫയലാക്കിയിരിക്കുന്നു. ഒരു ലേഖനത്തിൽ തന്നെപ്പററി ആക്ഷേപിച്ചെഴുതിയിട്ടുണ്ടെന്നും തന്റെ തോൽവിക്കു അതാണ് കാരണമെന്നുമാണ് വാദിയുടെ അന്യായത്തിൽ പറഞ്ഞിരിക്കുന്നതു്.

## എസ്. എൻ. ഡി. പി. യോഗം ബോർഡ്മീററിങ്ങ്

നോട്ടീസ്

എസ്. എൻ. ഡി. പി.
യോഗം ആഫീസ്,
ആലപ്പുഴ 22—7—1112

മാന്യരേ,

താഴെ ചേൎക്കുന്ന കാൎയ്യങ്ങളെപ്പററി ആലോചിച്ചു തീരുമാനിക്കുന്നതിനായി യോഗം ഡയറക്ടർമാരുടെ ഒരു മീററിങ്ങ് ഈ മാസം 29-ാംനു- വെള്ളിയാഴ്ച പകൽ 10 മണിക്കു ഈ ആഫീസിൽ വച്ചുകൂടുന്നതിനു നിശ്ചയിച്ചിരിക്കുന്നതിനാൽ തദവസരത്തിൽ നിങ്ങൾ വന്നു ചേരണമെന്നപേക്ഷിക്കുന്നു.

ആലോചനാവിഷയങ്ങൾ

1. വരുന്ന നിയമസഭാ തെരഞ്ഞെടുപ്പുകാൎയ്യം
2. മഹാരാജാവുതിരുമനസ്സിലെ പ്രതിമകാൎയ്യം
3. കേസുകാൎയ്യം
4. യോഗം പാർലമെൻററിബോർഡിൻെറ കാൎയ്യപരിപാടിക്കു എതിരായി പ്രവൎത്തിക്കുന്ന യോഗപ്രവർത്തകന്മാരുടെമേൽ നടത്തേണ്ട നടപടികൾ (Desciplinary action)
5. അത്യാവശ്യമായ മററു കാൎയ്യങ്ങൾ

വിധേയൻ,
വി കെ. വേലായുധൻ
ആക്ടിങ്ങ് ജനറൽസിക്രട്ടറി



## അടുത്തലക്കത്തിൽ

—o—

1. സമസ്തലോകബന്ധു
   ഈ. വി. കൃഷ്ണപിള്ള
2. വിഹതമായ ശ്രീരാമാഭിഷേകം
   ഐ. സി. ചാക്കോ
3. ഗണിക (പദ്യം)
   പന്തളം കെ. പി. രാമൻപിള്ള
4. 1111 ഇടവം 29
   സി. വി. കുഞ്ഞുരാമൻ
5. വില്പനക്കാരി (ചെറുകഥ)
   തകഴി ശിവശങ്കരപ്പിള്ള
6. കോടാലിക്കൈകൾ
   കെ. കെ. രാഘവപ്പണിക്കർ
7. സർ സി. പി യുടെ പ്രസംഗങ്ങൾ
   രാമവൎമ്മതമ്പാൻ

Reg. No. II & M. 2102 License No 76 dated 31—I—101

# കേരളകൗമുദി

ഞായറാഴ്ചതോറും പ്രസിദ്ധപ്പെടുത്തുന്നത്

പത്രാധിപർ: സി. വി. കുഞ്ഞുരാമൻ

പുസ്തകം 28 | തിരുവനന്തപുരം, 1112 മീനം 1 ഞായർ | ലക്കം 11





൧൧൧൨ കുംഭം

അവസാനത്തെ രണ്ടാഴ്ചകളിലെ

സമ്മാനാർഹമായ നമ്പർ

**8624**



*Printed & Published by K. Krishnan Vydian at the Indira Printing Works, Pettah, Trivandrum*